മഹാറാണി

# സേതുലക്ഷ്മീഭായി സി. ഐ.

തിരുമനസ്സുകൊണ്ടു്.

---

ആർ. കുളത്തു അയ്യർ

എഴുതിയതു്.

---

V. V. Press, Quilon.

1101.

മഹാറാണി

# സേതുലക്ഷ്മീഭായി സി. ഐ.

തിരുമനസ്സുകൊണ്ടു്.

(Prescribed For Form I.)

ആർ. കുളത്തൂ അയ്യർ

എഴുതിയതു്.

—:*:—

പ്രകാശകൻ,

ആർ. റരി. പിള്ള,

ചാല--തിരുവനന്തപുരം.

വില ചക്രം ൧൦



മഹാറാണി റീജന്റു തിരുമനസ്സുകൊണ്ടു്.

# അവതാരിക.

—:*:—

വിദ്യാഭ്യാസത്തിലും മനസ്സംസ്കാരത്തിലും മുന്നണിയിൽ നില്ക്കുന്ന നാല്പത്തഞ്ചുലക്ഷത്തിൽപരം ജനങ്ങൾ തങ്ങളുടെ പ്രാഗ് ജന്മപുണ്യഫലവും പ്രത്യക്ഷപരദൈവതവുമായി കരുതി ഹൃദയവേദികളിൽ ഭക്തിപൂർവ്വം ആവാഹിച്ച് ആരാധനംചെയ്തുപോരുന്ന ശ്രീപത്മനാഭസേവിനി, വഞ്ചിധർമ്മവർദ്ധിനി, രാജരാജേശ്വരി, മഹാമഹിമശ്രീ സേതുലക്ഷ്മീഭായി മഹാറാണി റീജൻറു തിരുമനസ്സിലെ അത്യന്തപാവനവും അപദാനരമണീയവുമായ ജീവചരിത്രം ആക്കും ജ്ഞാതവ്യവും പഠനീയവുമാകുന്നു. ഹൃദയാവർജ്ജകമായ ഈ വിഷയത്തെ അധികരിച്ച് ഒരു പുസ്തകോപഹാരം കൈരളീദേവിയുടെ ചരണകമലങ്ങളിൽ ഇദംപ്രഥമമായി സമർപ്പിക്കുവാനുള്ള ഭാഗ്യം തിരുമേനിയുടെ നിത്യശുശ്രൂഷകന്മാരിൽ ലബ്ധപ്രതിഷ്ഠനും ഇതിനു മുമ്പുതന്നെ അനേകം ജീവചരിത്രഗ്രന്ഥങ്ങൾ നിർമ്മിച്ച് ആ സാഹിത്യവ്യവസായത്തിൽ തനിക്കുള്ള വാസനയേയും നൈപുണ്യത്തേയും പ്രകടീകരിച്ചിട്ടുള്ള ഭാഷാഭിമാനികളിൽ അപശ്ചിമനുമായ ശ്രീമാൻ ആർ. കുളത്തുഅയ്യർക്കാകുന്നു സിദ്ധിക്കുന്നത്. ശ്രീമാൻ കുളത്തുഅയ്യർക്ക് ഇത്തരത്തിലുള്ള ഒരു ഗ്രന്ഥനിർമ്മിതിക്കുള്ള ഉത്തമാധികാരിത്വം ഇതിൽനിന്നുതന്നെ അനുമേയമാകുന്നുണ്ടല്ലോ.

ക്രി. പി. ൧൯൨൯ നവംബർ മാസത്തിൽ അക്കാലത്തു ഭാരതവർഷത്തിൻെറ വൈസ്രോയി ആയിരുന്ന കഴ്സൺ പ്രഭു ഭോപാൽ രാജ്യം സന്ദർശിച്ച അവസരത്തിൽ, രാജാധികാരത്തിനു മഹിളകളെ ആശ്രയിക്കേണ്ടിവന്നാൽ മാററു കുറഞ്ഞുപോകുമെന്നുള്ള അപവാദം നിർമ്മൂലമാണെന്നും, സ്ത്രീകൾക്കും പുരുഷന്മാർക്കൊപ്പമായി രാജ്യംഭരിക്കാൻ കഴിയുമെ

ന്നുള്ള തത്വത്തിനു മൂർദ്ധാഭിഷിക്തോദാഹരണമായി വിക്ടോറിയാ ചക്രവർത്തിനിയെ എന്നപോലെ ആ രാജ്യത്തിലെ ബീഗം മഹാറാണിയെയും തനിക്ക് അംഗുലീനിർദ്ദേശം ചെയ്യുവാൻ സാധിക്കുമെന്നും പ്രസ്താവിച്ചതായി ഞാൻ ഓർക്കുന്നുണ്ടു്. വാസ്തവം നോക്കുകയാണെങ്കിൽ രാജസ്ഥാനത്തിലേക്ക് ഭിന്നഭൂമികളെ സമാശ്രയിക്കുന്ന രണ്ടുതരത്തിലുള്ള ഗുണഗണങ്ങൾ ആവശ്യകമായി കാണാവുന്നതാണ്. അവയിൽ ഓജസ്സ്, ശൌര്യം മുതലായ തീക്ഷ്ണഗുണങ്ങൾ ഒരു വർഗ്ഗത്തിലും; ഭൂതദയ, പ്രജാവാത്സല്യം മുതലായ ശ്ലക്ഷ്ണഗുണങ്ങൾ മറ്റൊരു വർഗ്ഗത്തിലും പെടുന്നു. "രാജാ പ്രകൃതിരഞ്ജനാൽ" എന്ന ആപ്തവാക്യത്തിൽനിന്നും രാജശബ്ദത്തിന് ചന്ദ്രപര്യായമായുള്ള പ്രയോഗത്തിൽനിന്നും, നാം ധരിക്കേണ്ടതു് ഉഗ്രഗുണങ്ങളേക്കാൾ രാജസ്ഥാനത്തിൽ ജനങ്ങൾ തങ്ങളെ സംബന്ധിച്ചിടത്തോളം അഭിലഷിക്കുന്നതു് ശാന്തഗുണങ്ങളെ ആണെന്നുള്ളതാകുന്നു. കലിംഗരാജാവുമായുള്ള യുദ്ധംവരെ അശോകവർദ്ധനൻ ലോകത്തെ ഒരു ഗ്രീഷ്മർത്തുവിലെ മദ്ധ്യാഹ്നഭാസ്കരനെപ്പോലെ തപിപ്പിച്ചു; ആ യുദ്ധത്തിനു പിന്നീടു് അദ്ദേഹം ലോകത്തെ ഒരു വസന്തർത്തുവിലെ പൂർണ്ണചന്ദ്രനെപ്പോലെ ആഹ്ളാദിപ്പിച്ചു. മഹാനുഭാവനായ ആ ഭാരതചക്രവർത്തിക്കു് പാശ്ചാത്യന്മാരായ ഗ്രന്ഥകാരന്മാർപോലും ഇക്കാലത്തു അലക്സാണ്ഡർക്കും, സീസർക്കും, അലഭ്യമായ ഒരു സ്ഥാനം നൽകുന്നതു് അദ്ദേഹത്തിന്റെ രൂക്ഷഗുണങ്ങളെയല്ല, പ്രത്യുത, മസൃണഗുണങ്ങളെ അഭിനന്ദിച്ചത്രേ എന്നുള്ള വസ്തുത ഭാരതീയരായ നാം ഒരിക്കലും മറക്കരുതു്. പുരുഷനു് രൂക്ഷഗുണങ്ങൾ സ്വാഭാവികമാകുന്നു; മസൃണഗുണങ്ങൾ നിരന്തരമായ ആത്മശോധനയുടെയും, ഭഗവദ്ധ്യാനത്തിന്റെയും മറ്റും ഫലമായി ചിരകാലംകൊണ്ടല്ലാതെ വശപ്പെടുന്നില്ല. സ്ത്രീകളുടെ നില ഇതിൽനിന്നു് എത്രയോ വ്യത്യസ്തമാകുന്നു. മസൃണഗുണങ്ങൾ അവർക്കു നിസർഗ്ഗസിദ്ധമാണു്. അവ ഏതവസ്ഥയിലും അവരെ വിട്ടുപിരിയുന്നില്ല; രാജ്ഞി

ച്ചുങ്ങളായിരിക്കേണ്ട ത്രുക്ഷഗുണങ്ങളാകട്ടെ അവക്കു ദണ്ഡധാരണസന്ദർഭത്തിൽ സ്വയമേവാഗതങ്ങളായിത്തീരുന്നുമുണ്ട്.

"നാസ്തി മാതൃസമാ ഛായാ;
നാസ്തി മാതൃസമാ ഗതിഃ;
നാസ്തി മാതൃസമം ത്രാണം;
നാസ്തി മാതൃസമാ പ്രിയാ."

എന്നു ഭീഷ്മർ ധർമ്മപുത്രക്കു നല്കുന്ന ഉപദേശം ഗൃഹസ്ഥയായ മാതാവിനെന്നപോലെ സിംഹാസനസ്ഥയായ മാതാവിനും യോജിക്കുന്നതാണ്. മാതാവിൻെറ മനസ്സൊഴിഞ്ഞുള്ള ലാളനത്തിൽനിന്നു പ്രജകൾക്കു ലഭിക്കുന്ന നിർവൃതിയുടെ പരിപാടിയും പരിമാണവും ഒന്നു വേറേതന്നെ; സംശയിക്കേണ്ടതില്ല.

ഭാരതവർഷത്തിൽ പ്രജാഭർത്രികളായി പല മഹതികളും അതീതകാലങ്ങളിൽ ജീവിച്ചിരുന്നിട്ടുണ്ട്. അവരുടെ ഭാസുരമായ യശസ്സ് ഇന്നും ലോകത്തെ ധവളീകരിക്കുന്നു; അവരുടെ പാവനമായ ചരിത്രം ഇന്നും ലോകത്തിൻെറ ഭാഗ്യദീപമായി പരിലസിക്കുന്നു. ഇൻഡോറിലെ അഹല്യാഭായി, ഓരങ്കല്ലിലെ രുദ്രാംബ, മധുരയിലെ മങ്കമ്മാൾ മുതലായി അനേകം മഹനീയകളായ മഹാരാജ്ഞിമാരുടെ നാമധേയങ്ങൾ ഈ സന്ദർഭത്തിൽ നമ്മുടെ സ്മൃതിപഥത്തെ അധിരോഹണംചെയ്യുന്നു. ഈ കേരളദേശത്തിൽ തന്നെ കൊച്ചിയിലെ ഗംഗാധരലക്ഷ്മീറാണി, തിരുവിതാംകൂറിലെ ഉമയമ്മറാണി മുതലായ മനസ്വിനികളെ നാം ഇന്നും ആശ്ചര്യവിസ്തൃതവും ആനന്ദാർദ്രവുമായ ഹൃദയങ്ങളോടുകൂടിയല്ലയോ അനുസ്മരിക്കുന്നത്? സർവോപരി ഈ വിഷയത്തിൽ സാഷ്ടാംഗപ്രണാമത്തിനു അർഹയായി ചരിത്രം നമ്മുടെ സമ്മുഖത്തിൽ വിനിവേശിപ്പിക്കുന്നത് ക്രി. പി. ൧൮൧൧ മുതൽ ൧൮൧൫-വരെ തിരുവിതാംകൂർരാജ്യം പ്രശസ്തരീതിയിൽ പരിപാലനംചെയ്ത പുണ്യശ്ലോകയായ

റാണി ഗൌരിലക്ഷ്മീഭായി തിരുമേനിയേയാകുന്നു. അശ്രുത ദൃഷ്ടപൂർവ്വമായ ഒരു അത്യാഹിതഝംഝാവാതത്താൽ വഞ്ചി വലയിതം—പോരാ കബളിതപ്രായം—ആയിത്തീൎന്ന ഒരു ഘട്ടത്തിൽ അതിനെ അചഞ്ചലമായ പ്രഭാവത്തോടും അന്യാദൃശമായ പ്രതിഭാവിലാസത്തോടുംകൂടി അനന്തകല്യാണമായ പാരംവരെ നയിച്ച ആ ധൎമ്മദേവതയുടെ ധ്യാനാനുസന്ധാനങ്ങൾ ആരെയാണ് ആനന്ദബാഷ്പത്തിൽ മുഴുകിക്കാത്തതു്? പുളകകഞ്ചുകം അണിയിക്കാത്തതു്? ഒരവസരത്തിൽ, റസിഡൻറും ദിവാനുമായ കൎണ്ണൽമൺറോ, ആ മഹാരാജ്ഞിയുടെ ഗാർഹികയോഗക്ഷേമങ്ങളിൽ അനന്തരകാലത്തിൽ-ഒരു മന്ത്രി വിക്ടോറിയാ മഹാരാജ്ഞിയുടേതിലെന്നപോലെ—ഇടപെടാൻ തുനിഞ്ഞപ്പോൾ അവിടുന്നു ശ്രീപത്മനാഭൻെറ തൃച്ചക്രത്തിനു തുല്യമായ ആത്മതേജസ്സിനെ അവിഷ്കരിച്ച് "ഈ കാൎയ്യം ഇടപെട്ടിട്ടുള്ളതു കീഴ്മൎയ്യാദയും നമ്മുടെ മനസ്സും പോലെയല്ലാതെ മററൊരു പ്രകാരത്തിൽ നടക്കുന്നതല്ലല്ലോ" എന്ന വാക്യം അടങ്ങിയ ഒരു തിരുവെഴുത്തു അയച്ചു് സായ്പിനെക്കൊണ്ടു് താൻ ചെയ്ത അപരാധത്തിനു ക്ഷമാപണംചെയ്യിച്ചതായി ചരിത്രരേഖയുണ്ടു്. "അന്യഥാകഥമീശ്വരപ്രസാദാദൃതേ നിരങ്കുശം സ്ത്രീവ്യക്തിവിശേഷസ്യ ലോകാധിപത്യം" (ഭഗവൽപ്രസാദംകൂടാതെ എങ്ങിനെയാണ് ഒരു സ്ത്രീക്കു സ്വാതന്ത്ര്യമായ രാജ്യാധികാരം ലഭിക്കുന്നതു്?) എന്നു് വിദ്യാനാഥകവി പ്രതാപരുദ്രീയത്തിൽ രുദ്രാംബയെ സംബന്ധിച്ചു ചോദിക്കുന്നതു് "ന സ്ത്രീ സ്വാതന്ത്ര്യമർഹതി" ഇത്യാദി സ്മൃതിവാക്യങ്ങളിൽ പ്രതിഷ്ഠിതമായ മിതാക്ഷരീനിയമത്തിൻെറ ശൃംഖലകളിൽ പെട്ടുഴലുന്ന താദൃശഹിന്ദുരാജ്യങ്ങളിലെ രാജ്ഞിമാരുടെ വിഷയത്തിൽ സമുചിതംതന്നെ. എന്നാൽ ഏററവും പ്രാചീനവും യശസ്സുരഭിലവുമായ ആററിങ്ങൽ രാജവംശത്തിൻെറ ചരിത്രത്തെപ്പററി അറിവുള്ള വഞ്ചിനിവാസികൾക്കു് അത്തരത്തിലുള്ള 'ഈശ്വരപ്രസാദം' ഒരുകാലത്തു ഇവിടെ അനുസ്യൂതമായി നിലനിന്നു പോന്നിരുന്നു എന്നുള്ള

വസ്തുത അജ്ഞാതമല്ല. ഇംഗ്ലീഷുകാർക്ക് ഭാരതവർഷത്തിൽ ഇന്നു നാം കാണുന്നസകലൈശ്വര്യങ്ങൾക്കും നിദാനീഭൂതങ്ങളായ സംഭവങ്ങളിൽ ഒട്ടും അപ്രധാനമല്ലാത്ത ഒന്നാണ് അവർ അഞ്ചുതെങ്ങിൽ ക്രി. പി. ൧൬൮൪-ൽ വാണിജ്യത്തിനായി ഒരു ചെറിയ സ്ഥലം ഉമയമ്മറാണിയോടു പാട്ടത്തിനു വാങ്ങിയതു്. ആററിങ്ങൽ ഒരു സ്വതന്ത്രരാജ്യമെന്ന നിലയിൽനിന്നു ശ്ലഥീഭവിച്ചു് തിരുവിതാംകൂറിൽ ലയിച്ചതു് അന്നത്തെ ആററിങ്ങൽ മൂത്തതമ്പുരാനായിരുന്ന പാർവ്വതീറാണിയുടെ പുത്രവാത്സല്യനിദർശനമായ ആത്മത്യാഗത്തിൻെറ ഫലമായി മാത്രമാകുന്നു. വീരമാർത്താണ്ഡവർമ്മ മഹാരാജാവിൻെറ പ്രസൂതിയാൽ വീരമാതൃസംജ്ഞയ്ക്കു സർവ്വഥാ അർഹയായിത്തീർന്ന വിശിഷ്ടഗുണശാലിനിയായ ഈ തിരുമേനിയെപ്പററി ദേവരാജകവി ബാലമാർത്താണ്ഡവിജയം നാടകത്തിൽ "ഇയഞ്ച കില ശ്രീപദ്മനാഭഭക്തിലതാലവാലമാനസതയാ ഭഗവതസ്തത്തല്ലീലാവതാരവിശേഷ ചരിതപ്രതിപാദകപുരാണജാലപഠനാകർണ്ണനസഫലീകൃതകർണ്ണയുഗളോ പരിവിന്യസ്തമുഗ്ദ്ധതുളസീമഞ്ജരീസൌരഭമാഘ്രാതുമിവതദുപാന്തം നയനഭംഗീമുപാനയന്തീ, കരകമലവലയമാനതുളസീമണിമാലയാഭഗവന്നാമാവലീമാവർത്തയന്തീ, പദ്മനാഭപാദാരവിന്ദനിരന്തരഭജനായ ദിവോദ്വവതീർണ്ണാ കാചന സിദ്ധതപസ്വിനീവ വിരാജതേ" എന്നും മററും മധുരമധുരമായി സ്തുതിച്ചിട്ടുണ്ടു്. ആററിങ്ങൽ റാണിമാർക്കും ഇംഗ്ലീഷുകാർക്കും തമ്മിൽ ഏർപ്പെട്ട പൂർവ്വോക്തമായ "ജന്മികുടിയാൻബന്ധം" ക്രി. പി. ൧൭൩൦-വരെ അവിഘ്നമായി നിലനിന്നിരുന്നു എന്നുള്ളതിനു ലക്ഷ്യമുണ്ടു്. അതിൽ പിന്നീടും അവരുടെ പൂർവ്വകാലമഹിമയേയും തിരുവിതാംകൂർ രാജകുടുംബഘടനയിൽ അവർക്കുള്ള അത്യുൽകൃഷ്ടസ്ഥാനത്തേയും പററി നല്ല അറിവുള്ള വൈസ്രോയിമാർ ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലേയ്ക്കു 'ഖരീതാ' മുതലായ രാജകീയസന്ദേശങ്ങളിൽ കല്പിച്ചു കാണാറുള്ള പദവി എത്രയോ മഹനീയവും, പ്രഥമകക്ഷ്യയെ

ആരോഹണം ചെയ്യാത്ത ഏതദ്ദേശീയരാജാക്കന്മാരിൽ ഏവ രാലും അഭിലഷണീയവുമാകുന്നു.

പത്മനാഭപാദാരവിന്ദനിരന്തരസേവനത്തിനായി ദ്യോവിൽനിന്നു അവതീർണ്ണയായ മറ്റൊരു സിദ്ധതപസ്വിനിയാകുന്നു നമ്മുടെ സേതുലക്ഷ്മീഭായി മഹാറാണി തിരുമേനിയെന്ന് അവിടുത്തെ ഭഗവൽഭക്തി കണ്ടാൽ ആക്കും തോന്നിപ്പോകും. "പ്രാപ്തം പ്രാപ്തമുപാസീത" എന്ന ന്യായമനുസരിച്ച് ദൈവയോഗത്താൽ തനിക്കു സിദ്ധിച്ച രാജ്യഭരണാധികാരഭാരം അവിടുന്ന് എത്രമാത്രം പ്രശാന്തഗംഭീരയായി—പാവനചരിതയായി—പരാത്ഥൈകസ്വാർത്ഥയായി—പ്രജാ ക്ഷേമൈകനിരതയായി—വഹിച്ചു പോരുന്നു എന്നുള്ളത് വിശ്വവിദിതമാകുന്നു. കരണ്ടിയും കുമ്മായവുംകൊണ്ടു "പാണ്ഡരീകരണംവിധോഃ" എന്ന സാഹസകൃത്യം ചെയ്യുന്നതിനായിഉദ്യമിക്കുന്ന ലേപകാരനെ ആക്കും ഉന്മത്തനെന്നു അപഹസിക്കുവാൻ അധികാരമുണ്ട്. അതിനാൽ അതിലേക്കായി ഈ അവതാരികാകാരൻ ഈ അവസരത്തിൽ ഒരുങ്ങുന്നില്ല. ജാതിമതഭേദമെന്യേ സവ്വപ്രജകളേയും സ്വപ്രജകളെപ്പോലെ പരിപാലിക്കുക; അവക്കു നികുതിസംബന്ധമായും മററുമുള്ള ഭാരങ്ങളെ ലഘൂകരിച്ച് അവരുടെ ബാഹ്യാന്തഃകോശങ്ങളെ ഒന്നുപോലെ ധന്യമാക്കുക; അധഃസ്ഥിതങ്ങളായ ജനവിഭാഗങ്ങളെ ഉന്നമിപ്പിക്കുക; ദിവ്യമായ ഭൂതദയാമൃതം മനുഷ്യരെ മാത്രമല്ല സവ്വപ്രാണികളേയും ആസ്വാദിപ്പിക്കുക; ഇത്യാദി രാജോചിതങ്ങളായ പുണ്യകമ്മങ്ങളിൽ തിരുമനസ്സുകൊണ്ട് അംഗീകരിച്ചു കാണുന്ന കല്യാണവും 'കാലാവലോകനകലാകമനീയ'വുമായ—മനസ്വിനിയും മാഹാത്മ്യശാലിനിയുമായ മക്കളെ പെററ ഒരു മാതാവിനല്ലാതെ അസാദ്ധ്യമായ—നയവിശേഷം ആരെയാണ് ആശ്ചയ്യപരതന്ത്രരും ആനന്ദതുന്ദിലരുമാക്കിത്തീക്കാത്തത്!

"സമർത്ഥം വാऽസമർത്ഥം വാ
കൃശം വാപ്യകൃശം തഥാ
രക്ഷത്യേവ സുതം മാതാ;
നാന്യഃ പോഷ്ടാ വിധാനതഃ."

എന്ന ആപ്തവാക്യത്തിൽ അന്തർഭവിച്ചിരിക്കുന്ന തത്വം ലോകമാതാവായ ഈ മഹാലക്ഷ്മി സൂക്ഷ്മമായി ധരിച്ചിരിക്കുന്നു. കണ്ടുകൃഷിവക നെല്ലുരം നിറുത്തലാക്കിയതോടുകൂടി ശ്രീപാദംവക നെല്ലുരത്തിലും ഗണനീയമായ ഭേദഗതി വരുത്തിയതു് അവിടുത്തെ മഹാമനസ്കതയ്ക്കും ആത്മത്യാഗബുദ്ധിക്കും പ്രത്യക്ഷലക്ഷ്യമാകുന്നു. "ധർമ്മോസ്മൽകുലദൈവതം" എന്ന വഞ്ചിമഹാരാജവംശത്തിൻെറ പുളകോൽഗമകാരിയായ ആ മുദ്രാവാക്യം, "അഹിംസാസർവ്വഭൂതാനാംധർമ്മേഭ്യോജ്യായസീ സ്മൃതാ" എന്ന സർവ്വോൽകൃഷ്ടമായ ഹിന്ദുമതതത്വത്തെ പുരസ്കരിച്ചു നോക്കുമ്പോഠം, മഹാറാണി തിരുമനസ്സുകൊണ്ടു് എന്നു ക്ഷേത്രങ്ങളിൽ ജന്തുബലി നിറുത്തിയോ അന്നത്രെ അന്വർത്ഥമായതു എന്നു പരിഷ്കൃതാശയന്മാൎക്കു കാണാം ഈ പൊന്നുതിരുമേനിയുടെ അപദാനങ്ങളിൽ പലതും എൻെറ ഇത്തരത്തിലുള്ള ഒരവതാരികയാലല്ല, അതിനു് അർഹനായ ഒരു മഹാകവിയുടെ അനുഗ്രഹീതമായ തൂലികയാൽ സുവൎണ്ണലിപികളിലത്രെ രേഖപ്പെടുത്തേണ്ടതു എന്നു ഞാൻ നല്ലപോലെ അറിയുന്നുണ്ടു്.

"സർവ്വോപമാദ്രവ്യസമുച്ചയേന
യഥാപ്രദേശം വിനിവേശിതേന
സാ നിർമ്മിതാ വിശ്വസൃജാ പ്രയത്നാ-
ദേകസ്ഥസൌന്ദൎയ്യദിദൃക്ഷയേവ."

എന്നപദ്യം ശ്രീപാർവ്വതീദേവിയെ ഉദ്ദേശിച്ചു നിർമ്മിച്ച കാളിദാസർ ഇന്നു നമ്മുടെ മഹാറാണി തിരുമനസ്സിലെ വിഷ

യീകരിച്ചായിരുന്നു അതു് എഴുതിയതു് എന്നുവരികിൽ ഉത്ത രാൎദ്ധത്തിൽ സൎവ്വപ്രധാനമായ 'സൌശീല്യ'പദത്തെ ഘടിപ്പിക്കുമായിരുന്നു എന്നുള്ളതിനു സന്ദേഹമില്ല.

"താവൽ സുഖം ഭൂപതിഭൈ-
ൎഭോഗജം പ്രാപ്യതേ നൃപ!
അഭിഷേകജലം മൂൎദ്ധ്നി
യാവന്ന വിനിപാത്യതേ."

എന്നു മാൎക്കണ്ഡേയപുരാണത്തിൽ രാജാക്കന്മാരുടെ പ്രജാപരിപാലനക്ലേശത്തെ ഭംഗിയിൽ വൎണ്ണിച്ചു് ഒരു ശ്ലോകം കാണുന്നുണ്ടു്. അതെ! രാജാക്കന്മാൎക്കു സ്വന്തം സുഖം എന്നൊന്നുണ്ടെങ്കിൽ അതു് അഭിഷേകജലം മൂൎദ്ധാവിൽ പതിക്കുന്നതുവരെ മാത്രമാകുന്നു. സേതുലക്ഷ്മീഭായി മഹാറാണി തിരുമനസ്സുകൊണ്ടു അവിടുത്തെ കുസുമകോമളമായ വപുസ്സും മനസ്സും പ്രജകളായ നമ്മുടെ യോഗക്ഷേമത്തെ ലക്ഷീകരിച്ചു ക്ലേശോപാസ്യനായ കൃത്യസഹസ്രാക്ഷനായി പ്രതിദിനം അൎഹുതി ചെയ്യുന്നു. വിശേഷാത്തരമായ ഈ ധൎമ്മയജ്ഞത്തിന്റെ വില നാം നിശ്ചയമായും അറിയുന്നില്ല. "സ്വസുഖനിരഭിലാഷഃ ഖിദ്യസേലോകഹേതോഃപ്രതിദിനം" ഇത്യാദി കവിവാക്യങ്ങൾക്കൊന്നിനും അതിന്റെ മഹിമാതിശയം വേണ്ടവിധത്തിൽ പ്രത്യക്ഷീകരിക്കുവാനുള്ള ശക്തിയുണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല. അത്തരത്തിലുള്ള നമ്മുടെ പ്രിയ മാതാവു്---മഹാറാണി റീജന്റുതിരുമനസ്സുകൊണ്ടു്---"അയതമായ ആയുസ്സും അഭംഗുരമായ ആരോഗ്യവും അനന്യാദൃശമായ ഐശ്വൎയ്യവും നേടി വഞ്ചിഭൂദേവിക്കു് ഒരു മായാത്ത പൊട്ടായും, വഞ്ചിനിവാസികൾക്കു് ഒരു വാടാത്ത വിളക്കായും പരിലസിക്കുമാറാകണേ ശ്രീപത്മനാഭ!" എന്നുള്ള ഹൃദയം തിങ്ങിവിങ്ങിക്കവിഞ്ഞുയരുന്ന പ്രാൎത്ഥനയെ ഭക്തപരാധീനനായ സാക്ഷാൽ ശ്രിയഃപതിയുടെ ശ്രവണപുടങ്ങളിൽ സമ

ഷ്ഠിക്കുകയല്ലാതെ നമുക്കു നിഷ്കൃതിയുപേണ മറെറന്തുചെയ്യാൻകഴിയും? അല്ലെങ്കിൽ ഇവിടെ പ്രാൎത്ഥനയ്ക്കുതന്നെ എന്തുപ്രസക്തിയാണുള്ളത്?

"അങ്ങല്ലേ വഞ്ചിഭൂമിക്കധിപതി? ഭവദീ
യാങ്‌ഘ്രിപങ്കേരുഹത്തിൻ
ഭൃങ്ഗങ്ങൾക്കല്ലയല്ലേ പൃഥിവിയിതു ഭരി-
ക്കുന്ന റീജൻറുരാജ്ഞി?
രംഗത്തിൽ കൃഷ്ണയങ്ങേക്കനിവു പുടവയായ്-
ത്തുണ്ടു കണ്ടുള്ളതല്ലേ?
ഞങ്ങൾക്കെന്തുണ്ടുണൎത്താനിതിൽ—അനുചരിയായ്;
സ്വാമിയായ്:—പത്മനാഭ!"

എന്നു മാത്രമേ വഞ്ചിനിവാസികളായ നമ്മാൽ വക്തവ്യമായി കാണുന്നുള്ളൂ. മഹാറാണി സേതുലക്ഷ്മീഭായി തിരുമേനി സൎവ്വോൽക്കൎഷേണ വൎത്തിക്കുമാറാകട്ടെ! അവിടുത്തേക്ക് ജീവിതാഭ്യുദയം അവിടുത്തെ ഹൃദയകമലംപോലെ മുദ്ഗലമുദ്ഗലമായി സമുല്ലസിക്കുമാറാകട്ടെ!!

ശ്രീമാൻ കുളത്തു അയ്യരുടെ ലളിതവും 'രാജഭക്തിസംവൎദ്ധകവുമായ ഈ ജീവചരിത്രഗ്രന്ഥത്തിനു ഞാൻ സൎവ്വമംഗളങ്ങളേയും ആശംസിച്ചുകൊള്ളുന്നു.

തിരുവനന്തപുരം.
20—4—1104.

ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ.

# മഹാറാണി

# സേതുലക്ഷ്മീഭായി സി. ഐ.

## തിരുമനസ്സുകൊണ്ടു്.

---

നമ്മുടെ തിരുവിതാംകൂർ രാജ്യത്തെ "ശ്രീവാഴുംകോടു്" എന്നു പണ്ടു പണ്ടേ തുടങ്ങി പലരും പറഞ്ഞുവരുന്നുണ്ടല്ലോ. എന്നാൽ ഈ രാജ്യത്തിനു സകല സമ്പത്തുകളുടേയും സമൃദ്ധി മൂലം "ശ്രീവാഴുംകോടു്" എന്ന അന്വൎത്ഥനാമത്തിനു അൎഹത സിദ്ധിച്ചതു ശ്രീലക്ഷ്മീഭഗവതിയുടെ ഒരു തിരുവവതാരമായി ജനിച്ചു നമ്മുടെനാട്ടിനെ ഏററവും ശ്രേയസ്കരമായരീതിയിൽ ഭരിച്ചു വരുന്ന ശ്രീസേതുലക്ഷ്മീഭായി മഹാറാണി തിരുമന സ്സിലെ കാലത്താണ്. ഈശ്വരഭക്തി, സത്യം, നീതി, ഭൂതദയ എന്നീ സൽഗ്ഗുണങ്ങളെ മുൻ നിറുത്തിക്കൊണ്ടു രാജ്യം ഭരി ക്കുന്ന ഈ തിരുമനസ്സിലെ കാലത്തു് എങ്ങിനെയാണു നാട്ടിൽ ഐശ്വൎയ്യം വൎദ്ധിക്കാതെ ഇരിക്കുന്നതു്.

മഹാറാണി ശ്രീസേതുലക്ഷ്മീഭായി തിരുമനസ്സുകൊണ്ടു് ൧൦൭൧-ാമാണ്ടു് വൃശ്ചികമാസം ൪-ാംനു- പൂരാടം നക്ഷത്രത്തിൽ മാവേലിക്കര ഉത്സവമഠം കൊട്ടാരത്തിൽതിരുവവതാരംചെയ്തു. തിരുമനസ്സിലെ ജന്നനസ്ഥലമായ മാവേലിക്കര പണ്ടു ചരിത്ര പ്രസിദ്ധിയുള്ള ഒരു പട്ടണമായിരുന്നു. വീരമാൎത്താണ്ഡവൎമ്മ മഹാരാജാവു തിരുമനസ്സിലെ കാലത്തു് അവിടുന്നു് അനേക യുദ്ധങ്ങൾ ചെയ്തു് ഉത്തരതിരുവിതാംകൂറിലെ ഓരോരോ ദേശ ങ്ങൾ പിടിച്ചടക്കിക്കൊണ്ടിരുന്ന സമയങ്ങളിൽ അവിടുന്നും, രാമയ്യൻ ദളവായും കൂടക്കൂടെ മാവേലിക്കരയിലാണു താമസി

ച്ചിരുന്നതു്. ഇവിടെ വച്ചാണു രാമയ്യൻ ദളവാ ഡച്ചുകാരു മായുള്ള ഉടമ്പടി എഴുതിച്ചതു്. ഇംഗ്ലീഷ്‌വർഷം ൧൭൫൩-ൽ കൊച്ചീരാജാവു തിരുവിതാംകൂർ മഹാരാജാവുമായി സന്ധി ചെയ്തതും മാവേലിക്കര വച്ചായിരുന്നു. തിരുവിതാംകൂർ മഹാരാജകുടുംബത്തേക്കു സാധാരണമായി ദത്തെടുക്കാറുള്ളതു് ആ കുടുംബത്തോടു ചാർച്ചയുള്ള മാവേലിക്കര രാജകുടുംബത്തിൽ നിന്നാണു്. ഇത്തരത്തിൽ വിശദതോമുഖമായ വിഖ്യാതിയോടു കൂടിയ മാവേലിക്കരയാണു് നമ്മുടെ മഹാറാണിതിരുമനസ്സിലെ ജന്മഭൂമി.

തിരുമനസ്സിലെ മാതാവു്, ആയില്യംതിരുനാൾ വലിയ അമ്മതമ്പുരാൻ തിരുമനസ്സുകൊണ്ടു വിശദവിഖ്യാതനായിരുന്ന കിളിമാനൂർ ചിത്രമെഴുത്തു രവി വർമ്മകോയിത്തമ്പുരാൻതിരുമനസ്സിലെ പുത്രിയും, പിതാവു ചിത്രമെഴുത്തുകോയിത്തമ്പുരാൻെറ ഭാഗിനേയനായ കിളിമാനൂർ കേരളവർമ്മ കോയിത്തമ്പുരാൻ ബി. ഏ. തിരുമനസ്സുകൊണ്ടുമായിരുന്നു. മഹാറാണി തിരുമനസ്സിലെ മാതാവായ വലിയമ്മതമ്പുരാൻ തിരുമനസ്സിലെ പ്രതിഭയേയും, പാണ്ഡിത്യത്തേയും, പരഗുണകാംക്ഷ മുതലായ സ്വഭാവഗുണത്തെയും പററി അറിഞ്ഞിട്ടില്ലാത്തവർ ചുരുക്കമാണു്. അതുപോലെതന്നെ അച്ഛൻ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും ഒരു മാതൃകാപുരുഷനും, മലയാളം, സംസ്കൃതം, ഇംഗ്ലീഷു് മുതലായ ഭാഷകളിൽ നിപുണനും ആയിരുന്നു. വിദ്വാൻ കോയിത്തമ്പുരാൻെറ കുടുംബത്തിലെ ഒരു വിശിഷ്ടാങ്ഗമായി ശോഭിക്കുവാൻ എല്ലാവിധത്തിലും അർഹനായിരുന്ന ഈ തിരുമനസ്സുകൊണ്ടു് നിർമ്മിച്ചിട്ടുള്ള "അമരപദാർത്ഥപ്രകാശിക" അവിടത്തെ ശാശ്വതമായ യശസ്തംഭമാണു്. ഈ രണ്ടു തിരുമേനികളുടേയും സൽഗുണങ്ങൾ മുഴുവൻ നമ്മുടെ മഹാറാണി തിരുമനസ്സിൽ പ്രതിഫലിച്ചു കാണുന്നുണ്ടു്.

അച്ഛൻ തിരുമേനിയാൽ അലംകൃതമായ കിളിമാനൂർ കോയിത്തമ്പുരാക്കന്മാരുടെ കുടുംബം വളരെ പുരാതനമായ

ഒന്നാണ്. ഈ തമ്പുരാക്കന്മാരുടെ പൂർവകുടുംബം ബെയിപ്പൂർ ആയിരുന്നു എന്നും, അതിൽനിന്ന് ഏതാനുംപേരെ വേണാട്ടു സ്വരൂപത്തിലെ തമ്പുരാട്ടിമാരെ കല്യാണം കഴിക്കുന്നതിലേക്കായി ക്ഷണിച്ചുകൊണ്ടുവന്നു കിളിമാനൂർ താമസിപ്പിച്ചതാണെന്നും കിംവദന്തിയുണ്ട്. അക്കാലത്തു വേണാട്ടു (തിരുവിതാംകൂർ)രാജകുടുംബത്തിലെ തമ്പുരാട്ടിമാർ ആററിങ്ങൽ താമസിച്ചിരുന്നതിനാലാണ് ഈ തമ്പുരാക്കന്മാരെ ആററിങ്ങൽ പട്ടണത്തിനുസമീപമുള്ള കിളിമാനൂരിൽ താമസിപ്പിക്കുവാൻ ഇടയായതു്. ഈ കുടുംബത്തേയ്ക്കു കിളിമാനൂർ പ്രവൃത്തി കരമൊഴിവായി വിട്ടുകൊടുക്കുവാനുള്ള കാരണം താഴെ വിവരിച്ചുകൊള്ളുന്നു.

കൊല്ലം ൯൦൮-ാമാണ്ടു് ഒരു ദിവസം അന്നത്തെ ആററിങ്ങൽ മൂത്തതമ്പുരാട്ടി അവിടുത്തെ പുത്രനായ രാമവർമ്മകൊച്ചുതമ്പുരാനുമായി തിരുവനന്തപുരത്തുനിന്നു ആററിങ്ങലേക്കു എഴുന്നള്ളത്തു പുറപ്പെട്ടു. കൂടെ അവിടുത്തെ പള്ളിക്കെട്ടുകഴിച്ച കിളിമാനൂർകോയിത്തമ്പുരാനും ഏതാനും സേവകക്കാരും ഉണ്ടായിരുന്നു. ഈ എഴുന്നള്ളത്തു വിവരം അറിഞ്ഞു വഴിയിൽ വച്ചു തിരുമേനികളെ വധിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി ചില രാജദ്രോഹികൾ ഏതാനും ആളുകളെ ഇവരുടെ പുറകെ അയച്ചു. ഈ വിവരം കോയിത്തമ്പുരാൻ എങ്ങിനെയൊ അറിഞ്ഞു റാണിയേയും കൊച്ചുതമ്പുരാനേയും അപകടത്തിൽനിന്നു രക്ഷിച്ചു. എന്നാൽ കോയിത്തമ്പുരാൻ ശത്രുക്കളുടെ കൈയിൽ അകപ്പെടുകയാണ് ചെയ്തതു്. അതിശൂരനായിരുന്ന അദ്ദേഹം ക്ഷത്രിയോചിതമായ ധൈര്യത്തോടുകൂടിയുദ്ധം ചെയ്തു എങ്കിലും ശത്രുക്കൾ അദ്ദേഹത്തെ വധിച്ചു. ഈ വർത്തമാനം തിരുവിതാംകൂർ മഹാരാജാവിനും റാണിക്കും എത്രമാത്രം ദുഃഖത്തിന്നു കാരണമായിത്തീർന്നുഎന്നു പറയേണ്ടതില്ലല്ലോ. കോയിത്തമ്പുരാൻ രാജകുടുംബത്തേക്കുവേണ്ടിച്ചെയ്ത ഈസഹായത്തിനായി മഹാരാജാവു തിരുമനസ്സുകൊണ്ടു 'കിളിമാനൂർ'

പ്രവൃത്തിമുഴുവൻ കരമൊഴിവായി കോയിത്തമ്പുരാൻെറ കുടുംബത്തേക്കു വിട്ടുകൊടുത്തു. ഈ ദേശവഴി ഇന്നും കിളിമാനൂർ കോയിത്തമ്പുരാക്കന്മാർ വേണ്ട വിധത്തിൽ അനുഭവിച്ചു പോരുന്നുണ്ട്.

൧൦൬൨-ാമാണ്ടു മിഥുനമാസം ൨-ാംനു- നാടുനീങ്ങിയ ഭരണിതിരുനാൾ റാണിലക്ഷ്മീഭായി സി. ഐ. അററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലേക്കു സന്താനങ്ങൾ ഇല്ലാതെയിരുന്നതിനാൽ അവിടുത്തെ അനുജത്തിയുടെ പുത്രിമാരിൽ രണ്ടുപേരെ (മഹാറാണി തിരുമനസ്സിലെ അമ്മയേയും ജൂണിയർ മഹാറാണി തിരുമനസ്സിലെ അമ്മയേയും )തിരുവനന്തപുരത്തു കൊണ്ടുവന്നു താമസിപ്പിച്ച് അവരെ സ്വന്തം പുത്രിമാരെപ്പോലെ വളർത്തിവന്നു. അവിടുത്തെ ആന്തരമായ ഉദ്ദേശം ഈ തമ്പുരാട്ടിമാരുടെ സന്താനങ്ങളിൽ രണ്ടുപേരെ തിരുവിതാംകൂർ രാജകുടുംബത്തേക്കു ദത്തെടുക്കണമെന്നായിരുന്നു. ഈ ഉദ്ദേശത്തോടുകൂടി ആ തിരുമേനി പല പ്രകാരത്തിൽ ദേവതാരാധനങ്ങൾ നടത്തുകയും ഈ തമ്പുരാട്ടിമാരെ രാമേശ്വരത്തുകൊണ്ടുപോയി സേതുസ്നാനം കഴിപ്പിച്ചു അവിടെയും വേണ്ട വഴിപാടുകൾ കഴിപ്പിക്കുകയും ചെയ്തു. ഇവയുടെ എല്ലാം ഫലമായി ഈ രണ്ടു തമ്പുരാട്ടിമാരും ഓരോ സ്ത്രീപ്രജയെ പ്രസവിച്ചു. ൧൦൭൧ വൃശ്ചികം ൩-ാംനു- പൂരാടം തിരുനാൾ സേതുലക്ഷ്മീഭായി മഹാറാണി തിരുമനസ്സുകൊണ്ടും, ൧൦൭൨ തുലാം ൨൯-ാംനു- മൂലംതിരുനാൾ മഹാറാണി സേതുപാവ്വതീഭായി തിരുമനസ്സുകൊണ്ടും തിരു അവതാരം ചെയ്തു. സേതുസ്നാനാനന്തരം ലഭിച്ച സന്താനങ്ങളാകയാലാണ് ഈ രണ്ടു തിരുമേനികളുടേയും തിരുനാമങ്ങൾക്കു മുൻപായി "സേതു" പദം ഘടിപ്പിക്കുന്നതിനു സംഗതി വന്നുചേൎന്നതു്. ഈ സംഘടനം നാടുനീങ്ങിയ അററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലേക്കുണ്ടായ ഒരു സ്വപ്നത്തിൻെറ ഫലമാണെന്നും പറഞ്ഞുകേട്ടിട്ടുണ്ട്.

പൂരാടം തിരുനാൾ സേതുലക്ഷ്മീഭായി തിരുമനസ്സു കൊണ്ടു തിരുഅവതാരം ചെയ്തു എന്നുള്ള വർത്തമാനം തിരുവനന്തപുരത്തു അറിഞ്ഞ അവസരത്തിൽ ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലേക്കും അശ്വതിതിരുനാൾ കൊച്ചുതമ്പുരാൻ തിരുമനസ്സിലേക്കും മററും എത്രമാത്രം സന്തോഷമുണ്ടായി എന്നു പറഞ്ഞറിയിക്കാൻ പ്രയാസമാണ്. അശ്വതിതിരുനാൾ തിരുമനസ്സുകൊണ്ടും മഹാറാണി തിരുമനസ്സിലെ പിതാവായ കേരളവർമ്മകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും സഹപാഠികളും പ്രാണസുഹൃത്തുക്കളും ആയിരുന്നു. തിരുമനസ്സുകൊണ്ടു തിരു അവതാരം ചെയ്തു എന്നുള്ള വാർത്ത തിരുവനന്തപുരത്തു എത്തിയ ദിവസംതന്നെ അശ്വതിതിരുനാൾ തിരുമേനി കേരളവർമ്മ കോയിത്തമ്പുരാൻ തിരുമനസ്സിലേക്കു ഒരു അനുമോദനക്കത്തു അയച്ചിരുന്നു. അതിൽ ഈ വർത്തമാനം കേട്ട് അവിടുത്തേക്ക് അത്യധികം ആനന്ദമുണ്ടായി എന്നും സ്ഥലത്തെ ജ്യോത്സ്യന്മാരെ വരുത്തി ജാതകം ഗണിപ്പിച്ചു നോക്കിയതിൽ അവിടുത്തേക്കു അനിർവചനീയമായ ഭാഗ്യവും, ആയതമായ ആയുസ്സും, അഭിലഷണീയങ്ങളായ ഐശ്വര്യാദിസിദ്ധികളും ഉണ്ടാകുമെന്നു കണ്ടിരിക്കുന്നു എന്നും ജാതകം ആകെ ആശാസ്യമായ ഒന്നാണെന്നും മററും വിവരിച്ചിരുന്നു.

മഹാറാണിതിരുമനസ്സിലെ ജനനം മുതൽ തിരുവിതാംകൂർ രാജകുടുംബത്തിലേക്ക് ദത്തെടുത്തതുവരെ ഉള്ള അഞ്ചു കൊല്ലങ്ങളിൽ അവിടുന്ന് സാധാരണ രാജകുമാരികളെപ്പോലെ തന്നെ മാവേലിക്കര ഉത്സവമഠം കൊട്ടാരത്തിൽ വളൎന്നു. അക്കാലത്തു അവിടുത്തെ കണ്ടിട്ടുള്ളവർ എല്ലാം അവിടുത്തെ ഒതുക്കം, വണക്കം, മൎയ്യാദ, ശാന്തത മുതലായ സൽഗുണങ്ങളെപ്പററി വളരെ ശ്ലാഘിച്ചു പറഞ്ഞുകേട്ടിട്ടുണ്ട്.

അയിടയ്ക്കു തിരുവിതാംകൂർരാജകുടുംബത്തിൽ പെൺവഴിത്തമ്പുരാനായി ലക്ഷ്മീറാണി സി. ഐ. ആററിങ്ങൽ മൂത്ത

തമ്പുരാൻ മാത്രമേ ഉണ്ടായിരുന്നുള്ളു. അവിടുത്തേക്കു സന്താനം ഒന്നും ഇല്ലായിരുന്നതിനാൽ രാജകുടുംബത്തിൽ രണ്ടു കൊച്ചു തമ്പുരാട്ടിമാരെ ദത്തെടുക്കണമെന്നു നിശ്ചയിച്ചു ശ്രീമൂലം തിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു ബ്രിട്ടീഷ് ഗവർമെന്റിലേക്ക് എഴുത്തുകുത്തു ചെയ്തു അനുവാദം വരുത്തി.

ദത്തിനെപ്പററി ആലോചന തുടങ്ങിയ അവസരത്തിൽ ദിവാനായിരുന്ന സർ. എ. ശേഷയ്യാശാസ്ത്രി അററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലേക്കു അയച്ച ഒരു എഴുത്തിൽ അദ്ദേഹത്തിനു അയിടയ്ക്കു ഒരു സ്വപ്നം ഉണ്ടായി എന്നും ആ സമയം ലക്ഷ്മീറാണിതിരുമനസ്സു കൊണ്ടു രണ്ടു കൊച്ചുതമ്പുരാട്ടിമാരോടുകൂടി ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിൽ ഒററക്കൽ മണ്ഡപത്തിൽ എഴുന്നള്ളി കൊച്ചുതമ്പുരാട്ടിമാരെ മണ്ഡപത്തിൽ നമസ്കരിപ്പിച്ചു് അവിടുന്നും നമസ്കരിക്കുന്നതായി കണ്ടു എന്നും, ഈ സ്വപ്നം ഇപ്പോൾ നടക്കാനിരിക്കുന്ന ദത്തിനെപ്പററിയുള്ള തന്റെ ഉല്ക്കണ്ഠയുടെ ഫലമാണെന്നു വിചാരിക്കുന്നു എന്നും അതിനാൽ ആ ദത്തു കഴിയുന്നതും വേഗത്തിൽ നടത്തിക്കണമെന്നും മററും പ്രസ്താവിച്ചിരുന്നു.

കേരളകാളിദാസനെന്നു ലോകപ്രസിദ്ധി നേടിയിരുന്ന കേരളവർമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേക്കും ശേഷയ്യാശാസ്ത്രി അവർകൾ ഈ സംഗതിയെപ്പററി എഴുതിയിരുന്നു. ലക്ഷ്മീറാണി സി. ഐ. തിരുമനസ്സിലേയും, മൂലം തിരുനാൾ മഹാരാജാവു തിരുമനസ്സിലേയും പ്രാർത്ഥനയുടേയും പ്രയത്നത്തിന്റേയും ഫലമായി ൧൦൬൬ ചിങ്ങം ൧൩-ാംനു ദത്തു നടന്നു. ദത്തു സംബന്ധിച്ച തിരുവെഴുത്തു വിളംബരം താഴെ ചേർക്കുന്നു:—

"ശ്രീപത്മനാഭദാസവഞ്ചിപാല സർ. രാമവർമ്മ കുലശേഖരകിരീടപതി മന്നേ സുൽത്താൻ മഹാരാജ രാജെ രാമ

രാജാ ബഹദൂർ ഷംഷെർ ജംഗ് നൈററ്ഗ്രാണ്ഡ് കമ്മാണ്ഡർ അഫ് ദി മോസ്റ്റ് എക്സാൾട്ടെഡ് ആർഡർ അഫ് ദി സ്റ്റാർ അഫ്ഇൻഡ്യാ; എഫ്. എം. യു., എം. ആർ. എ. എസ്. അഫീസിയർ ഡി. ല. ഇൻസ്ട്രക്ഷൻ പബ്ളിക്ക് മഹാരാജാ അവൎകൾ സകലമാനപേൎക്കും പ്രസിദ്ധപ്പെടുത്തുന്ന വിളംബരം:—

നമ്മുടെ കുടുംബത്തിൻെറ സന്താനത്തുടൎച്ചയ്ക്കായിദത്തെടുക്കേണ്ടതു് അവശ്യമെന്നു കാണുകയാൽ കീഴ്നടപ്പും മാമൂലും അനുസരിച്ചും ബ്രിട്ടീഷുഗവൎമ്മെണ്ടിലെ സമ്മതത്തോടുകൂടിയും മാവേലിക്കര കുടുംബത്തിൽനിന്നു ൧൦൮൨-ാമാണ്ടു വൃശ്ചികമാസം ൪-ാംനു പൂരാടംനാളിൽ ജനിച്ച സേതുലക്ഷ്മി എന്ന കുഞ്ഞിനെ അററിങ്ങൽ ഇളയതമ്പുരാനായും ൧൦൮൨-ാമാണ്ടു തുലാമാസം ൨൪-ാംനു മൂലം നാളിൽ ജനിച്ച സേതുപാൎവ്വതി എന്ന കുഞ്ഞിനെ അററിങ്ങൽ കൊച്ചുതമ്പുരാനായും ഇന്നേദിവസം ദത്തെടുത്തു് അവകാശമാക്കിയിരിക്കകൊണ്ടു് ഈ അവസ്ഥ സകലമാനജനങ്ങളും അറിഞ്ഞു നടന്നുകൊള്ളുകയും വേണം.

എന്നു ൧൦൭൬-ാമാണ്ടു ചിങ്ങമാസം ൧൯-ാംനു (തുല്യം ചാൎത്തു്.)"

ഈ ദത്തുസംബന്ധിച്ചുള്ള ഒരു പൂൎണ്ണമായ വിവരണവും താഴെ ചേൎക്കുന്നു:—

"മാവേലിക്കര കുടുംബത്തിൽനിന്നു സേതുലക്ഷ്മി എന്നും സേതുപാൎവ്വതി എന്നും രണ്ടു പെൺവഴി തമ്പുരാക്കന്മാരെ രാജകുടുംബത്തിൽ ദത്തെടുക്കണമെന്നു ബ്രിട്ടീഷ് ഗവൎമ്മെണ്ടിലെ സമ്മതത്തോടുകൂടി കല്പിച്ചു നിശ്ചയിക്കയാൽ ദത്തടിയന്തരം ൧൦൭൬-ാമാണ്ടു ചിങ്ങം ൧൯-ാംനു-ക്കു ൧൯൦൦ അഗസ്ററ് ൩൧-ാംനു രാവിലെ മൂന്നരമണിക്കു യഥാവിധി മുറപോലെയുള്ള എല്ലാ അചാരങ്ങളോടും കൂടി നടത്തപ്പെട്ടു.

ഈ പെൺവഴിത്തമ്പുരാക്കന്മാരെ പതിവായുള്ള പടിയേററം അടിയന്തിരത്തിനായി ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സുകൊണ്ട് ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിലേയ്ക്കു കൊണ്ടുപോയി. അശ്വതിതിരുനാൾ തിരുമനസ്സുകൊണ്ടും ഹിന്ദുക്കളായ എല്ലാ ഉദ്യോഗസ്ഥന്മാരും കൂടെയുണ്ടായിരുന്നു.

വൈകുന്നേരം നാലേകാൽ മണിക്കു കോട്ടയ്ക്കകത്തു പഴയ കൂടിക്കാഴ്ചസ്ഥലത്തുവച്ചു ഒരു കൂടിക്കാഴ്ച നടത്തപ്പെട്ടു. എല്ലാ പ്രധാന ഉദ്യോഗസ്ഥന്മാരും ചില മദാമ്മമാരും ഉദ്യോഗസ്ഥന്മാരല്ലാത്ത അനേകം മാന്യന്മാരും കൂടിക്കാഴ്ചയ്ക്കു വന്നിരുന്നു.

പട്ടാളവും ബാൻറും ലെഫ്ററനൻറ് ബൈവസ് ഫീൽഡിൻെറ വരുതിയിൽ അവസരോചിതങ്ങളായ പതിവുള്ള ആചാരങ്ങൾ ചെയ്യുന്നതിലേക്കായി കൂടിക്കാഴ്ചഹാളിൻെറ മുൻവശത്തുനിന്നിരുന്നു.

പീരങ്കികൾ കോട്ടവാതിലിനു വെളിയിൽ വയ്ക്കപ്പെട്ടിരുന്നു.

അമ്പാരിയാനകൾ ഇരിമ്പു ബംഗ്ലാത്തോട്ടത്തിൻെറ അഴിക്കകത്തു പട്ടാളത്തിൻെറ പിൻവശത്തായി നിറുത്തപ്പെട്ടിരുന്നു.

കൊട്ടാരംഗാട്ടും തുറുപ്പുകാരും കൊട്ടാരത്തിനകത്തു മുററത്തിൽ രണ്ടു വരിയായി നിന്നിരുന്നു. അവരുടെ നടുക്കുകൂടി വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ടു കൊട്ടാരത്തിൽ നിന്നു കൂടിക്കാഴ്ചഹാളിലേയ്ക്കു എഴുന്നള്ളി.

റോഡിൽ നിന്നു കയറുന്നതായ വാതലിൻെറ മുൻവശത്തുള്ള പടികളിൽ ഇരുവശത്തും പട്ടാളശിപായിമാർ നിന്നിരുന്നു.

പോലീസുകാരും ക്രമപരിപാലനത്തിനായി ശ്രദ്ധിച്ചിരുന്നു.

കല്പിച്ചു കൊട്ടാരത്തിൽ നിന്നു കൂടിക്കാഴ്ചഹാളിലേയ്ക്കു എഴുന്നള്ളി മാളികയിൽ തെക്കേവരാന്തയിൽ എഴുന്നള്ളിയപ്പോൾ പട്ടാളത്തിൽ നിന്നു പതിവുപോലെയുള്ള ആചാരം ചെയ്തു.

ഏതാനും മിനിട്ടുകഴിഞ്ഞ ഉടനെ ഈ രണ്ടു പെൺവഴി തമ്പുരാക്കന്മാരും കൂടിക്കാഴ്ചഹാളിലേയ്ക്കു് എഴുന്നള്ളി. മാളികയിൽ തെക്കേവരാന്തയിൽ എഴുന്നള്ളിയപ്പോൾ പട്ടാളക്കാർ പതിവുപോലെയുള്ള ആചാരം ചെയ്തു

രാജശ്രീബ്രിട്ടീഷ്റസിഡൻറ് സായ്പവർകൾ വന്നെത്തിയപ്പോൾ പതിവുപോലെ പീരങ്കിവെടികൾ വയ്ക്കപ്പെട്ടു. പട്ടാളക്കാർ പതിവുപോലെയുള്ള ആചാരം ചെയ്തു. സായ്പവർകൾ വണ്ടിയിൽ നിന്നിറങ്ങിയപ്പോൾ ദിവാൻ എതിരേററു കോണിപ്പടിയിൽ കൂടി മുകളിൽവരെ കൂട്ടിക്കൊണ്ടുപോയി. അവിടെവച്ചു അശ്വതിതിരുനാൾ തിരുമനസ്സുകൊണ്ടു സായ്പവർകളെ എതിരേററു ഹാളിൻെറ നടുക്കുതകുവരെ കൊണ്ടുപോയി. അവിടെ വച്ചു സായ്പവർകളെ കല്പിച്ചു് എതിരേററ് ഉപചരിച്ചു് അസനത്തിലേയ്ക്കു നയിപ്പിച്ചു. പിന്നീടു കല്പിച്ചു സിംഹാസനത്തിൽ എഴുന്നള്ളിയിരുന്നു.

സ്വല്പനേരം സായ്പവർകളുമായി കല്പിച്ചു സംസാരിച്ചുകൊണ്ടിരുന്നതിനിടയ്ക്കു് ഈ പെൺവഴിത്തമ്പുരാക്കന്മാരെ കല്പിച്ചു സായ്പവർകളുടെ അടുക്കൽ കൊണ്ടുവന്നു കാണിച്ചു് വിവരം കല്പിച്ചു. അപ്പോൾ ഇവരെ ദത്താക്കിയിരിക്കുന്ന വിവരത്തിനു ഇംഗ്ലീഷിൽ എഴുതിയിട്ടുള്ള തിരുവെഴുത്തു വിളംബരത്തെ ദിവാൻ വായിച്ചു. അപ്പോൾ കല്പിച്ചു രാജശ്രീ റസിഡൻറ് സായ്പവർകളോടൊന്നിച്ചു സഭാവാസികളാൽ അനുഗതരായി മൈതാനത്തിനു് എതിരെയുള്ള മുഖപ്പിലേയ്ക്കു് എഴുന്നള്ളി പട്ടാളക്കാരേയും ജനങ്ങളേയും കേൾപ്പിക്കാനായി അവിടെവച്ചു മലയാളത്തിൽ വായിക്കപ്പെട്ട തിരുവെഴുത്തു വി

ളംബരത്തെ കേട്ടു. തിരുവെഴുത്തുവിളംബരം വായിച്ചു തീന്ന തിൻെറ ശേഷം കല്പിച്ചു തിരിയെ കൂടിക്കാഴ്ച ഹാളിലേയ്ക്കു് എഴുന്നള്ളി.

തിരുവെഴുത്തു വിളംബരം വായിച്ചു തീന്നപ്പോഠം ൱൧ പീരങ്കി വെടികഠം വെയ്ക്കപ്പെട്ടു.

പീരങ്കിവെടി തീന്നപ്പോഠം ബഹുമാനപ്പെട്ട മദ്രാസ് ഗവർണർ സായ്പവക്ളുടെ അഭിനന്ദനങ്ങളേയും ശുഭാശംസകളേയും തിരുമനസ്സിലെ തെയ്യപ്പെടുത്തണമെന്നു മെക്കൻസി സായ്പവക്ളോടു അപേക്ഷിച്ചു. ബഹുമാനപ്പെട്ട മദ്രാസ് ഗവർണർ സായ്പവകളുടെ പ്രൈവററു് സിക്രട്ടറി അയച്ച കമ്പിവത്തമാനം രാജശ്രീ റസിഡൻറു് സായ്പവകഠം തൃക്കൈയിൽ കൊടുത്തു കല്പന പ്രകാരം ദിവാൻ ആ കമ്പിവത്തമാനം വായിച്ചു. അതിൽ ഇപ്രകാരം എഴുതിയിരുന്നു:—

“നാളത്തെ അടിയന്തരം പൂത്തിയായ ഉടൻതന്നെ നിങ്ങഠം താഴെ ചേത്തിരിക്കുന്ന കമ്പിവത്തമാനത്തെ തിരുമനസ്സിനെ ധരിപ്പിക്കണമെന്നു ബഹുമാനപ്പെട്ട ഗവർണർ സായ്പവർകഠം അപേക്ഷിക്കുന്നു.

ഇപ്പോഠം നിവത്തിപ്പിക്കപ്പെട്ടതായ ഈ പ്രധാന രാജകൃത്യത്തിൽ തിരുമനസ്സിലേക്കും ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലേക്കും ഞാൻ ഏതദ്വാരാ അയയ്ക്കുന്ന അഭിനന്ദനങ്ങളെ അവിടുന്നു അംഗീകരിക്കണേ! ഇതു തിരുമനസ്സിലെ കുടുംബത്തിൻേറയും രാജ്യത്തിൻേറയും ക്ഷേമത്തേയും ഐശ്വര്യത്തേയും വദ്ധിപ്പിക്കട്ടെ എന്നു ഞാൻ ഈശ്വരനോടു പ്രാത്ഥിക്കുന്നു.”

കമ്പിത്തപാൽ വായിച്ചു തീന്നപ്പോഠം രാജശ്രീ റസിഡൻറു് സായ്പവർകഠം ഇപ്രകാരം തിരുമനസ്സിനെ നോക്കിപ്പറഞ്ഞു:—

"മഹാരാജാവേ! ആററിങ്ങൽ ഇളയതമ്പുരാനായും കൊച്ചുതമ്പുരാനായും ഇതുമുതൽ ജനങ്ങൾ ഗ്രഹിക്കേണ്ടവരായ ഈ രണ്ടു രാജകുമാരികളെ തിരുമനസ്സിലെ കുടുംബത്തിലേയ്ക്കു ദത്തവകാശമാക്കിയിരിക്കുന്ന വിവരത്തെ പരസ്യമായി പ്രസിദ്ധപ്പെടുത്തുന്ന അടിയന്തരം കാണ്മാനായി ഇന്നു ഞങ്ങൾ തിരുമനസ്സിലെ സഭയ്ക്കു വന്നിരിക്കുന്നു.

ഞാൻ തിരുമനസ്സിലെ രാജസദനത്തിലേക്കായി ബ്രിട്ടീഷ് ഗവമ്മെൻറ് നിയമിച്ചയച്ചിരിക്കുന്ന പ്രതിനിധിയാകയാൽ ഈ ശുഭസന്ദർഭത്തിൽ തിരുമനസ്സിലേക്കും ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലേയ്ക്കും ബ്രിട്ടീഷ് ഗവമ്മൻറിലെ ഹാർദ്ദമായ അഭിനന്ദനങ്ങളേയും ക്ഷേമാശംസകളേയും തരുന്നതിന്നു ഞാൻ അജ്ഞപ്തനായിരിക്കുന്നുവെന്നും തിരുമനസ്സുകൊണ്ടു ഇന്നു നടത്തിച്ച ദത്തെടുപ്പിനെ ഇൻഡ്യാ ഗവമ്മെൻറിൽ നിന്നും അനുമതിച്ചു സ്ഥിരപ്പെടുത്തുമെന്നു തിരുമനസ്സിനെ ധരിപ്പിക്കുന്നതിനു ഞാൻ അധികൃതനായിരിക്കുന്നു എന്നും പ്രസ്താവിക്കുന്നതു് എൻെറ പ്രഥമകൃത്യമാകുന്നു.

മഹാരാജാവേ! പുരാതനമായ ഈ തിരുവിതാംകോട്ടു സംസ്ഥാനം ഈ പതിനഞ്ചു കൊല്ലങ്ങളായി തിരുമനസ്സിലെ വിവേകവത്തും ഫലപ്രദവും ദയാവത്തുമായ ഭരണത്തിൽ ഇരിക്കുകയാകുന്നു. തിരുമനസ്സിലെ രാജ്യഭരണത്തിൻെറ പ്രധാനലക്ഷണമായിരിക്കുന്ന ദീർഘദശനപൂർവമായ സമീക്ഷ്യകാരിതത്തിനു് അനുരൂപമായിട്ടാകുന്നു ഈ ദത്തടിയന്തരത്തെ കല്പിച്ചു പ്രത്യക്ഷമായി ഇപ്പോൾ നടത്തുകയും തന്നിമിത്തം തിരുമനസ്സുകൊണ്ടും ഈ രാജകുടുംബത്തിലെ രണ്ടു രാജകുമാരന്മാരും പൂണ്ണയൌവനോചിതമായ കായബലത്തോടുകൂടിയിരിക്കുന്ന കാലത്തുതന്നെ തിരുവിതാംകോട്ടുസംസ്ഥാനത്തിലെ ഭരണത്തിനായി അതക്കിതയായ രാജപരമ്പരയെ സംഭരിക്കയും ചെയ്യണമെന്നു തിരുമനസ്സുകൊണ്ടു തീച്ചപ്പെടുത്തിയതു്. തിരുമന

സ്സിലെ വിവേകവത്തായ ഈ ദീൎഘാലോചന സഫലമാകട്ടെ. തിരുവിതാംകോട്ട രാജ്യവംശത്തിൽ പുരുഷസന്തതി ഇല്ലാതെയായി വരുന്നതിനു മേലാൽ ഒരിക്കലും ഇടയില്ലാതെവരത്തക്കവിധത്തിലും ഈ രാജ്യവംശത്തിൽദത്തെടുക്കുന്നതിനുള്ള ആവശ്യകത മേലാൽ ഒരിക്കലും നേരിടാത്തവിധത്തിലും തിരുമനസ്സിലെ രാജകുടുംബത്തിൻെറ ബഹുമതമായ യശസ്സിനെ നിലനിറുത്തിക്കൊണ്ടു പോകുന്നവരായ കുഞ്ഞുങ്ങളുടെ മാതാക്കളായി ഈ രണ്ടു രാജകുമാരികളും ഭവിക്കുന്നതിനെ കാണുന്നതിനു തിരുമനസ്സുകൊണ്ടു ദീർഘായുഷ്മാനായി ജീവിച്ചിരിക്കണമെന്നു ഞാൻ ഈശ്വരനെ പ്രാൎത്ഥിക്കുന്നു."

ഇതിനു തിരുമനസ്സുകൊണ്ടു കല്പിച്ചുപടിതാഴെ ചേൎത്തിരിക്കുന്നതിനു മറുപടി ദിവാൻ വായിച്ചു.

"മിസ്റ്റർ മെക്കൻസി! എൻെറ കുടുംബത്തിനു സന്താനത്തുടൎച്ച വരുത്തണം എന്നുള്ള എൻെറ അഭിപ്രായത്തെ മദ്രാസു ഗവൎമ്മെൻറിൽനിന്നും, ഇൻഡ്യാ ഗവൎമ്മെൻറിൽനിന്നും ദയാപൂൎവ്വം ഉടനടി സാധിപ്പിച്ചതിനായി ഞാൻ എത്രമാത്രംഗാഢമായ കൃതജ്ഞതയോടുകൂടിയിരിക്കുന്നു എന്നും നിങ്ങൾഇപ്പോൾ പരസ്യമായും വളരെ സരസമായും ഉള്ള വിധത്തിൽ ആഗവൎമ്മെൻറിൻെറ ദൃഢപ്രത്യയത്തെക്കുറിച്ചു എന്നോടു പ്രസ്താവിച്ചതു കേട്ടതിൽ ഞാൻ എത്രത്തോളം സന്തുഷ്ടനായിരിക്കുന്നു എന്നും നിങ്ങളോടു ഉറപ്പു പറഞ്ഞേതീരൂ എന്നില്ലല്ലോ. ഇപ്പോൾ നിങ്ങൾ എനിക്കുതന്നതായ ആ ഗവൎമ്മെൻറിൻെറ അത്യന്തം ദയാസൂചകമായ അഭിനന്ദനങ്ങൾക്കും ഗുണാശംസകൾക്കും ആയി ഞാൻ ഹാൎദ്ദമായ കൃതജ്ഞതയ്ക്കു വശംവദനായിരിക്കുന്നു. ഞാൻ ഈ ദയാപൂൎണ്ണമായ പ്രവൃത്തിയെ അധികമായി വില മതിക്കയും എൻെറനേൎക്കു അവൎക്കു പ്രത്യേകമായുള്ള ഭാവനയുടേയും ആദരത്തിൻേറയും എൻെറ വംശത്തിനുള്ള പരമ്പരാഗതമായ രാജഭക്തിയിൽ സാമ്രാട്ടിനുള്ള

വിശ്വാസത്തിന്റേയും എന്റെവംശത്തിന്റെ ബഹുമതിയേയും സുപ്രതിഷ്ഠിതമായ ഗൌരവത്തേയും പരിപാലിക്കുന്നതിനുള്ള അത്യഗ്രഹത്തിന്റേയും ലക്ഷ്യമാണെന്നു ഗണിക്കയും ചെയ്യുന്നു. എനിക്കും അററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലേക്കും ബ്രിട്ടീഷ് ഗവമ്മെൻറിന്റെ നേക്ക് അഗാധവും ദൃഢവും സ്ഥായിയും ആയ ഭക്തിയും സ്നേഹവും ഉണ്ടെന്നു ഉറപ്പു പറഞ്ഞുകൊണ്ടു ഞങ്ങൾ ഇക്കാൎയ്യത്തിൽ കൃതജ്ഞന്മാരായിരിക്കുന്നു എന്നുള്ള സംഗതിയെ ആലോചനാസഭയിൽ ബഹുമാനപ്പെട്ട മദ്രാസ് ഗവൎണ്ണർ അവർകളേയും ഇൻഡ്യാഗവമ്മെൻറിനേയും നിങ്ങൾ തെൎയ്യപ്പെടുത്തണമെന്നു ഞാൻ നിങ്ങളോടു അപേക്ഷിക്കുന്നു.

മിസ്റ്റർ മെക്കൻസി! നിങ്ങൾക്കു പ്രത്യേകമായി എന്റെ നേക്കു സ്നേഹബഹുമാനങ്ങൾ ഉള്ള വിവരത്തെ അതിദയാസ്നേഹപുരസ്സരം പ്രസ്താവിച്ചതിനും നിങ്ങൾ ശുഭാശംസ ചെയ്തതിനും ആയിട്ടു ഞാൻ നിങ്ങളുടെ നേക്കു അത്യന്തം കൃതജ്ഞനായിരിക്കുന്നു. എന്റെ കുടുംബത്തിനു സന്താനത്തുടൎച്ചയെ നിശ്ചയമാക്കണമെന്നുള്ള എന്റെ അഭിലാഷത്തെ സാധിപ്പിക്കുന്ന വിഷയത്തിൽ നിങ്ങളുടെ നിഷ്കളങ്കമായ അനുകൂല്യത്തേയും ഹാർദ്ദമായ സഹായത്തേയും കുറിച്ചു എനിക്കു പൂൎണ്ണബോധം ഉണ്ടു്. അതിലേയ്ക്കായി എനിക്കു വേണ്ടിയും അററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലേയ്ക്കു വേണ്ടിയും ഉള്ള മനഃപൂൎവ്വമായ കൃതജ്ഞതാബോധത്തെ പ്രദശിപ്പിക്കുന്നതിനു ഞാൻ ഈ അവസരത്തെ ഉപയോഗിച്ചു കൊള്ളുന്നു.

ഈ പുരാതന രാജകുടുംബം സുപ്രതിഷ്ഠിതമായും ശാശ്വതമായുമിരിക്കണമെന്നുള്ള നിങ്ങളുടെ ദയാപൂൎവ്വമായ അഭിലാഷത്തിൽ ഞാൻ നിങ്ങളോടു യോജിക്കുന്നതോടുകൂടി മേലധികാരിയായ ഗവമ്മെൻറിന്റെ നേക്കു എന്റെ കുടുംബത്തിലെ ഭാവി സന്താനങ്ങൾക്കെല്ലാവക്കും ഭക്തിവിശ്വാസം അന്യൂ

നമായി വൎത്തിക്കയും അതു് ഈ സംസ്ഥാനത്തിന്റെ പ്രതി ഷ്ഠയ്ക്കും ശ്രേയസ്സിനും മുഖ്യഹേതുഭൂതമായ മൈത്രിയേയും അ വലംബത്തേയും അവൎക്ക് എന്നത്തേക്കും സിദ്ധിപ്പിക്കയും ചെ യ്യുമെന്നു ഞാൻ ആശംസിക്കുന്നു."

പിന്നീടു സഭാവാസികൾക്കു പതിവുപോലെ അത്തരും വെററിലപാക്കും കൊടുക്കപ്പെട്ടു.

രാജശ്രീ റസിഡൻറു സായ്പവൎകൾ കുടിക്കാഴ്ചഹാളിൽ നിന്നുപോയി. അപ്പോൾ പതിവുപോലെ പട്ടാളക്കാർ ആചാ രംചെയ്തു. പതിവുപോലെ പീരങ്കിവെടികളും വയ്ക്കപ്പെട്ടു.

പിന്നീടു കല്പിച്ചു ഹാളിൽനിന്നു തിരിയെ കൊട്ടാരത്തി ലേയ്ക്കു എഴുന്നള്ളി; മാളികയിൽ തെക്കേവരാന്തയിൽ എഴുന്ന ള്ളിയപ്പോൾ പട്ടാളക്കാർ പതിവുപോലെ ആചാരംചെയ്തു.

കുടിക്കാഴ്ച കഴിഞ്ഞതിന്റെ ശേഷം ക്ഷണിച്ചു വരുത്ത പ്പെട്ട യൂറോപ്യന്മാർ പോയതിൽ പിന്നീടു പെൺവഴിതമ്പു രാക്കന്മാരെ പട്ടണപ്രദേശമായി ശ്രീപാദം കൊട്ടാരത്തി ലേയ്ക്കു എഴുന്നള്ളിച്ചു. അപ്പോൾ ഹാജരുണ്ടായിരുന്ന സീനി യർ നേററീവു് അഫീസരുടെ വരുതിയിൽ പട്ടാളവും അക മ്പടിയായി എഴുന്നള്ളത്തോടുകൂടിപ്പോയി."

തങ്ങളുടെ അഭിപ്രായംപോലെതന്നെ ദത്തു് മംഗള മായി നടന്നു എന്നു കണ്ടു് നാടുനീങ്ങിയ ആററിങ്ങൽ മൂത്ത തമ്പുരാൻ തിരുമേനിയ്ക്കും, രാജാ കേരളവൎമ്മ സി. എസ്സ്. ഐ. വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേക്കും, അശ്വ തിതിരുനാൾ ഇളയകൊച്ചുതമ്പുരാൻ തിരുമനസ്സിലേക്കും ഉണ്ടായ ചാരിതാൎത്ഥ്യം അവൎണ്ണനീയമായിരുന്നു.

ദത്തെടുത്ത കൊച്ചുതിരുമേനികളെ യഥായോഗ്യം വള ൎത്തി പഠിപ്പിച്ചു ശരിപ്പെടുത്തിക്കൊണ്ടു വരേണ്ടതിനുള്ള ഭാരം റാണി ലക്ഷ്മീഭായി സി. ഐ. തിരുമേനിതന്നെ കൈയേററു.

ഈ തിരുമനസ്സിലെ അനിതരസാധാരണങ്ങളായ ഗുണഗണങ്ങളെപ്പററി കേട്ടിട്ടില്ലാത്തവർ ദക്ഷിണ ഇൻഡ്യയിൽ അധികംപേർ ഉണ്ടെന്നു തോന്നുന്നില്ല. അന്നത്തെ പരപ്പനാട്ടു രാജാവായിരുന്ന രാമവമ്മതമ്പുരാൻ ഈ തിരുമേനിയെപ്പററി ഒരു എഴുത്തിൽ ഇപ്രകാരം ശ്ലാഘിച്ചു എഴുതിയിരുന്നു:—

"........നമ്മുടെ ഈ ഇൻഡ്യാമഹാരാജ്യത്തിൽ അനവധി രാജ്ഞിമാർ ഉണ്ട്. എന്നാൽ അവക്കുള്ളു ഉന്നതസ്ഥാനം, സമ്പത്തു് ഇവയെ ഒഴിച്ചുവച്ചാൽ പിന്നെ അവരുടെ സ്ഥിതിയെന്തു്? ഈ സ്ഥാനമാനങ്ങൾ മുതലായവ അവരിൽ നിന്നു വേർതിരിച്ചു നോക്കുന്നതായാൽ അവരിൽ അധികംപേരും നിരക്ഷരകുക്ഷികളായി മൃഗപ്രായകളായിരിക്കും. എന്നാൽ നമ്മുടെ മഹാറാണിയൊ അങ്ങിനെ അല്ല. അവിടുന്നു എല്ലാപേക്കും ഒരു മാതൃകയായി സ്വീകരിക്കാവുന്ന ഒരു മഹാരാജ്ഞി ആണ്. നമ്മുടെ നാട്ടിലെ ആചാരങ്ങളാൽ പുറമെ അന്യസ്ഥലങ്ങളിലേക്കു പോകുന്നതിനൊ, സ്വാതന്ത്ര്യമായി ഓരോന്നു പ്രവത്തിക്കുന്നതിനൊ, അവിടുത്തേയ്ക്കു സാധിക്കുന്നില്ല. അതിനാലത്രെ അവിടുത്തെ ശരിയായ യോഗ്യത പുറത്തു അധികം പ്രചാരപ്പെടാതെയിരിക്കുന്നതു്. അവിടുന്നു യൂറോപ്പിലെ ഏതെങ്കിലും ഒരു പരിഷ്കൃതരാജ്യത്തിൽ ജനിച്ചിരുന്നു എന്നു വരികിൽ നിശ്ചയമായും അവിടുത്തെ ഖ്യാതി ഭൂലോകമൊട്ടുക്കു പരന്നിരിക്കുമായിരുന്നു..."

ഈ തിരുമേനിയുടെ യോഗ്യതകളെപ്പററി നല്ല അറിവുണ്ടായിരുന്ന ബ്രിട്ടീഷ് ഗവമ്മെണ്ടുതിരുമനസ്സിലേക്കു ഏററവും ബഹുമാനസൂചകമായ സി. ഐ. എന്ന സ്ഥാനം നൽകി. ഇങ്ങനെ ഏററവും കീത്തികേട്ടിരുന്ന റാണി ലക്ഷ്മീഭായി സി. ഐ. തിരുമനസ്സിലെമേൽനോട്ടത്തിൽ ദത്തെടുക്കപ്പെട്ട രണ്ടു കൊച്ചുതമ്പുരാട്ടിമാരും വളൎന്നുവന്നു. എന്നാൽ ലക്ഷ്മീറാണി സി. ഐ. തിരുമനസ്സിലേക്കു ശരീരസുഖം കുറവായിരുന്നതി

നാൽ സന്തോഷപ്രദമായ ഈ കൃത്യം വേണ്ടപോലെ നിൎവ്വഹിക്കുവാൻ അവിടുത്തേക്കു സാധിക്കാതെ വന്നുകൂടി. അതിനാൽ അവിടുന്നു തന്റെ പ്രിയതമനായിരുന്ന രാജാ കേരളവൎമ്മ സി. എസ്സ്. ഐ. വലിയകോയിത്തമ്പുരാൻ തിരുമേനിയെ ഈ ചുമതലയുള്ള ജോലി ഏല്പിച്ചു. വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടാകട്ടെ ഏതൽസംബാധമായ ഭാരം മുഴുവൻ സശ്രദ്ധം കൈയേററു. അധികം താമസിയാതെ കൊച്ചുതമ്പുരാട്ടിമാരുടെ വിദ്യാഭ്യാസത്തിനു വേണ്ട ഏൎപ്പാടുകൾ ചെയ്തു.

൧൦൭൬-ാം കൊല്ലവൎഷം രാജകുടുംബത്തിനു ഒരു അപൎലട്ടമായിരുന്നു. ൧൦൭൬ കന്നി ൨൯-ാംനു അശ്വതിതിരുനാൾ മാൎത്താണ്ഡവൎമ്മ ബി. എ. കൊച്ചുതമ്പുരാൻ, ൧൦൭൬ ഇടവം ൨൮-ാംനു ചതയംതിരുനാൾഇളയമഹാരാജാവു, ൧൦൭൬ മിഥുനം ൨-ാംനു റാണിലക്ഷ്മീഭായി സി. ഐ. ആററിങ്ങൽ മൂത്തതമ്പുരാൻ എന്നീ മൂന്നു തിരുമേനികളും നാടുനീങ്ങി. ഈമൂന്നു അപ്രതീക്ഷിതങ്ങളായ അത്യാഹിതങ്ങളും രാജകുടുംബത്തേയും രാജ്യത്തേയും അളവററ ദുഃഖസാഗരത്തിൽ പതിപ്പിച്ചു. ലക്ഷ്മി റാണി സി. ഐ. ആററിങ്ങൽമൂത്തതമ്പുരാൻതിരുമനസ്സിലെ കാലശേഷം ഇളയതമ്പുരാനായിരുന്ന നമ്മുടെ കഥനായിക സേതുലക്ഷ്മീഭായി തിരുമനസ്സുകൊണ്ടു ആററിങ്ങൽ മൂത്തതമ്പുരാൻ, സേതുപാൎവ്വതീഭായിതിരുമനസ്സുകൊണ്ടുആററിങ്ങൽഇളയതമ്പുരാൻ ഈ കുലക്രമാഗതങ്ങളായ സ്ഥാനപദവികളെ യഥാക്രമം ആരോഹണംചെയ്തു. അപ്പോൾ രാജകുടുംബത്തിൽ ശ്രീമൂലംതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടും, സേതുലക്ഷ്മീഭായി ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സുകൊണ്ടും, സേതുപാൎവ്വതിഭായി ആററിങ്ങൽഇളയതമ്പുരാൻ തിരുമനസ്സുകൊണ്ടുംമാത്രമേ ഉണ്ടായിരുന്നൊള്ളു. അതിനാൽ ഒരുകാലത്തു സേതുലക്ഷ്മീഭായി തിരുമനസ്സിലേയ്ക്കും രാജ്യഭാരം വഹിക്കാൻ ഇടവന്നേയ്ക്കാം എന്നു വിചാരിച്ചു തിരുമനസ്സിലെ വിദ്യാഭ്യാസത്തിൽ മഹാരാജാവു തിരുമനസ്സുകൊണ്ടു പ്രത്യേക നിഷ്ക

ഷേകം ചെയ്യിച്ചു. ആദ്യമായിത്തന്നെ രാജാ കേരളവൎമ്മ സി. എസ്സ്. ഐ. വലിയകോയിത്തമ്പുരാൻ തിരുമേനിയെ രണ്ടുറാണിമാരുടെയും രക്ഷാകൎത്താവായി നിയമിച്ചു. പിന്നീടു അ തിരുമേനികളെ ഓരോ വിഷയങ്ങൾ പഠിപ്പിക്കാൻ ഉചിതന്മാരായ ഓരോ അദ്ധ്യാപകന്മാരെയും നിയമിച്ചു.

ഒരു നല്ല സംസ്കൃതപണ്ഡിതനും പണ്ടു പണ്ടേ രാജകുടുംബത്തിലേയ്ക്കു ഗുരുസ്ഥാനമുള്ള ഒരുതറവാട്ടിലെ അംഗവും ആയ കരുണാകരപ്പിഷാരടിയാശാൻ ആയിരുന്നു തിരുമേനികളെ മലയാളവും സംസ്കൃതവുംപഠിപ്പിച്ചതു്. ൧൦൭൭-വൃശ്ചികം ൧൯-ാംനു- ഒരു ശുഭമുഹൂൎത്തത്തിൽ ഇംഗ്ലീഷ് പഠിത്തവും ആരംഭിച്ചു. ഇംഗ്ലീഷ്പള്ളിവായനയ്ക്കു വാദ്ധ്യാരായി നിയമിച്ചതു് ശ്രീപാദം കാൎയ്യക്കാരായി പ്രസിദ്ധിനേടിയിട്ടുള്ള ഹരിഹരയ്യരുടെ പുത്രനായ വെങ്കിടേശ്വരയ്യർ ബി എ.യെ ആയിരുന്നു. സുശീലനും, പണ്ഡിതനുംആയിരുന്ന ഇദ്ദേഹം തിരുമേനികളുടെ വിദ്യാഭ്യാസവിഷയത്തിൽ വേണ്ട നിഷ്കൎഷചെയ്തു. ആദ്യം ഏകദേശം എട്ടുമാസക്കാലം ഇംഗ്ലീഷും കണക്കുംമാത്രം പഠിപ്പിച്ചു. ഇതു ദിവസംപ്രതി മൂന്നു മണിക്കൂർ നേരത്തേക്കു മാത്രമായിരുന്നു. എന്നാൽ പിന്നീടു ക്രമേണ അദ്ധ്യയനസമയം കൂട്ടി ഭൂമിശാസ്ത്രം, ചരിത്രം മുതലായ വിഷയങ്ങളേയും പഠിപ്പിച്ചു സേതുലക്ഷ്മീഭായി തിരുമനസ്സുകൊണ്ടു് ആദ്യംമുതല്ക്കു തന്നെപഠിത്തത്തിൽ വളരെ ജാഗ്രത കാണിച്ചുവന്നു. അവിടുത്തെ സ്മരണശക്തിഏററവും വിസ്മയനീയമായിരുന്നു. അവിടുന്നു പള്ളിവായന വാദ്ധ്യാന്മാൎക്കു യാതൊരുവിധമായ ശ്രമമോ ഉപദ്രവമോ ഉണ്ടാക്കിയിരുന്നില്ല. അതിനാൽ തിരുമനസ്സിലെപ്പററി അവൎക്കെല്ലാവൎക്കും ഏററവും തൃപ്തിയായിരുന്നു. എന്നാൽ അനദ്ധ്യായദിനങ്ങളുടെ കാൎയ്യത്തിൽ അവിടുത്തേക്കു വലിയ നിൎബന്ധം ആയിരുന്നു. ആ ദിവസങ്ങളിൽ എന്തെങ്കിലും പഠിക്കണമെന്നോ എഴുതണമെന്നോ വാദ്ധ്യാന്മാർ ആരെങ്കിലും പറയുകയാണെങ്കിൽ അവിടുത്തെ വിധമെല്ലാം

മാറും. അതു് പഠിക്കാനുള്ള മടികൊണ്ടല്ല. ഒഴിവുദിവസങ്ങൾ അവിടുന്നു മുൻകൂട്ടി നോക്കിവച്ചു ആ ദിവസങ്ങളിൽ ഓരോ ബാലസാധാരണങ്ങളായ ലീലകളിൽ ആസക്തയായിരിക്കും. അങ്ങനെ കല്പിച്ചു മുൻകൂട്ടി നിശ്ചയിച്ചിരിക്കുന്ന കാര്യപരിപാടി ഭേദപ്പെട്ടുപോകുന്നതു് തിരുമനസ്സിലേക്കു അഭിമതമായിരുന്നില്ല. അതിനാൽ ഒഴിവുദിവസങ്ങളിൽ വാദ്ധ്യാന്മാർ എന്തെങ്കിലും അറിയിക്കുന്നതു് വളരെ ആലോചിച്ചു മാത്രമേ പതിവുണ്ടായിരുന്നുള്ളു. ഇതിൽനിന്നു തിരുമനസ്സിലെ കൃത്യനിഷ്ഠ വെളിവാകുന്നു.

ഇംഗ്ലീഷ് പള്ളിവായനയ്ക്കു ഒരു മദാമ്മയെക്കൂടി നിയമിച്ചാൽ നന്നായിരിക്കും എന്നു രക്ഷാധികാരിയായ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് എഴുതിയയച്ചതനുസരിച്ചു മിസ്സ് വാടസ് മദാമ്മയെ കൂടെ തിരുമനസ്സിലെ ട്യൂട്ടറായി മഹാരാജാവു തിരുമനസ്സുകൊണ്ടു് കല്പിച്ചുനിയമിച്ചു. മിസ്സ് വാടസിനു ഗറൽസ് കാളേജിൽകൂടി അദ്ധ്യാപകവൃത്തിയുണ്ടായിരുന്നതിനാൽ ആഴ്ചയിൽ മൂന്നു മണിക്കൂർനേരം മാത്രമേ അവർ പഠിപ്പിച്ചുവന്നുള്ളു. ഇങ്ങനെ ഏകദേശം നാലുകൊല്ലം കഴിഞ്ഞശേഷം സംഗീതം, തയ്യൽ, ചിത്രമെഴുത്തു മുതലായ വിഷയങ്ങൾകൂടി തിരുമേനിയെ പഠിപ്പിക്കാൻ വേണ്ട ഏർപ്പാടുചെയ്തു. ഇവയ്ക്കു അധികസമയം വ്യയം ചെയ്യുവാൻ തിരുമനസ്സിലേയ്ക്കു സാധിച്ചില്ല. എന്നു വരികിലും ലണ്ടനിലെ സംഗീതപരീക്ഷയിൽ ഏററവും പ്രശംസനീയമാംവണ്ണം സേതുലക്ഷ്മീഭായി തിരുമനസ്സുകൊണ്ടു് വിജയം പ്രാപിച്ചു എന്നുള്ളതു് പ്രസ്താവയോഗ്യമാണു്.

ഇതിനിടയ്ക്കു സേതുലക്ഷ്മീഭായി തിരുമനസ്സിലേക്കുപള്ളിക്കെട്ടിനുള്ള കാലം അടുത്തുവന്നതിനാൽ അവിടുത്തേക്കു അനുരൂപനായ ഒരു വരനെ അന്വേഷിക്കാനുള്ള ആലോചന അധികാരകേന്ദ്രങ്ങളിൽ ആരംഭിക്കപ്പെട്ടു. അന്നത്തെ ദിവാൻ വി. പി. മാധവരായർ സി. ഐ. ഇ. അവർകളും, രാജാ കേര

ളുവമ്മ സി. എസ്സ്. ഐ. വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും കൂടി ആലോചിച്ച് മൂത്തതമ്പുരാൻ തിരുമനസ്സിലെ അഭിപ്രായത്തിനു യോജിച്ചവിധത്തിൽ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ രണ്ടാമത്തെ ഭാഗിനേയനായ മഹാമഹിമ ശ്രീ രാമവമ്മ കോയിത്തമ്പുരാൻ തിരുമേനിയെ വരനായി തിരഞ്ഞെടുത്തു. അവിടുത്തേക്ക് അപ്പോൾ പതിനേഴുതിരുവയസ്സു മാത്രമേ പ്രായമായിരുന്നുള്ളു. എന്നുവരികിലും ആകാരസൌഷ്ഠവം, കുശാഗ്രബുദ്ധി, അധ്യേഷ്യത, അഭിഗമ്യത, മനസ്സംസ്കാരം, ഹൃദയവിശാലത മുതലായ എല്ലാ സ്പൃഹണീയങ്ങളായ മനുഷ്യബുദ്ധികൾക്കും അവിടുന്നു വിളനിലമായിരുന്നു. അവിടുത്തെ പൂർവികന്മാർ പരപ്പനാട്ടുരാജാക്കന്മാരായിരുന്നു. ൯൬൬-ാമാണ്ട് ടിപ്പുസുൽത്താൻ മലയാളരാജ്യത്തെ ആക്രമിച്ച സമയം ടിപ്പുവിനെ ഭയപ്പെട്ടു പരപ്പനാട്ടു രാജകുടുംബത്തിലുണ്ടായിരുന്ന മൂന്നു തമ്പുരാക്കന്മാരും അഞ്ചു തമ്പുരാട്ടിമാരും അവിടംവിട്ട് ഓടി തിരുവിതാംകൂറിൽവന്ന് അന്നു നാടുവാണിരുന്ന ധമ്മരാജാവെന്ന ബിരുദത്താൽ സുപ്രസിദ്ധനായ കാർത്തികതിരുനാൾ രാമവമ്മ മഹാരാജാവിനെ അഭയംപ്രാപിച്ചു. മഹാരാജാവ് അവരെ കരുണാപുരസ്സരം സ്വീകരിച്ചു രക്ഷിക്കുകയും, രാമയ്യൻദളവാ 'തെക്കുംകൂർ രാജാവിൻെറ പക്കൽനിന്ന് പിടിച്ചെടുത്ത ചങ്ങനാശേരിനീരാഴിക്കൊട്ടാരം അവക്കു താമസിക്കാനായി വിട്ടുകൊടുക്കയും, അവരുടെ ചെലവിലേക്കു വേണ്ട വകകൾ അനുവദിക്കയും ചെയ്തു. ഇങ്ങനെ ചങ്ങനാശേരിയിൽ വന്നു താമസിച്ച തമ്പുരാട്ടിമാരിൽ ഇളയതമ്പുരാട്ടിയുടെ മൂത്തപുത്രൻ ആയിരുന്നു ക്രി. ൧൮൧൦ മുതൽ ൧൮൧൫-വരെ ഈ രാജ്യം ഭരിച്ചിരുന്ന ലക്ഷ്മീറാണി തിരുമനസ്സിലെ ഭത്താവായ രാജരാജവമ്മകോയിത്തമ്പുരാൻ. ഈലക്ഷ്മീറാണിയുടെ തിരുനാമസ്മാരകമായിട്ടാണു ചങ്ങനാശേരി കൊട്ടാരത്തിനു "ലക്ഷ്മീപുരത്തുകൊട്ടാരം" എന്ന പേർ ഇന്നും വിളങ്ങിവരുന്നത്. ഈ തമ്പുരാൻെറ മരുമകനായ രാജരാജവമ്മ കോയിത്തമ്പുരാൻെറ മരുമകനായിരുന്നു രാജാ കേരളവമ്മ

സി. എസ്സ്. ഐ. വലിയകോയിത്തമ്പുരാൻ. അവിട്ടത്തെ രണ്ടാമത്തെ മരുമകനാണ് രാമവർമ്മകോയിത്തമ്പുരാൻ.

മലബാർ ഡിസ്ത്രിക്കിലെ രാജാക്കന്മാരിൽ എട്ടാമത്തെ സ്ഥാനമാണ് ഇപ്പോഠം ബ്രിട്ടീഷ് ഗവൎമ്മെണ്ട് പരപ്പനാട്ടു വലിയരാജാവിനു കൊടുത്തിരിക്കുന്നതു്. ഈ രാജകുടുംബത്തേക്ക് ഇന്നും ബ്രിട്ടീഷുഗവർമ്മെണ്ടിൽനിന്ന് ഒരു വലിയ സംഖ്യ മാലീഖാൻ കിട്ടിവരുന്നുണ്ട്. ചങ്ങനാശേരി പൂവ്കുടുംബത്തിൽനിന്നു ഒരുശാഖക്കാർ ഭേരിപ്പാട്ടു അനന്തപുരത്തുവന്നു താമസിച്ചുവരുന്നു. ഇങ്ങനെ പുരാതനവും ചരിത്രപ്രസിദ്ധവുമായ ഒരു രാജകുടുംബത്തിലെ അംഗമാണ് നമ്മുടെ സേതുലക്ഷ്മീഭായി തിരുമനസ്സിലേക്കു തിരഞ്ഞെടുക്കപ്പെട്ട വരൻ.

വരൻ നിശ്ചിതനായതോടുകൂടി പള്ളിക്കെട്ടിനുവേണ്ടുന്ന ഒരുക്കങ്ങഠം ആരംഭിച്ചു. കീഴ്പതിവനുസരിച്ചു സകലവിധത്തിലുള്ള ആഘോഷങ്ങളോടുംകൂടി ൧൦൯൬-മേടം ൨൬-ാംനു- പള്ളിക്കെട്ട് ഏററവും ഭംഗിയായും മംഗളമായും നടന്നു.

പള്ളിക്കെട്ടു സംബന്ധിച്ചു നടന്ന ആഘോഷങ്ങഠം മുതലായവയുടെ കാൎയ്യപരിപാടി താഴെ ചേക്കുന്നു:—

<u>ശനിയാഴ്ച (൧൦൯൬ മേടം ൨൫-ാംനു-)</u>

ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സുകൊണ്ട് തിരുവനന്തപുരത്തെ എല്ലാ പ്രധാനക്ഷേത്രങ്ങളിലും എഴുന്നെള്ളി സ്വാമിദശനം കഴിച്ചു.

<u>ഞായറാഴ്ച (൧൦൯൬ മേടം ൨൬-ാംനു-)</u>

ഈ ശുഭദിനത്തിലായിരുന്നു പള്ളിക്കെട്ടു നടന്നതു്. അന്നേദിവസം രാവിലെ ആറു മണിക്കു മാപ്പിള പുറപ്പാടു നടന്നു. മഹാമഹിമശ്രീ രാമവർമ്മകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് രാവിലെ ആറുമണിക്ക് ദിവാൻജി മുതലായ

ഹിന്ദു ഉദ്യോഗസ്ഥന്മാർ, പട്ടാളം, തുറപ്പ്, ബാൻറ്, ഹരിക്കാർ, പട്ടക്കാർ മുതലായവരുടെ അകമ്പടിയോടുകൂടി ശ്രീകണ്ഠേശ്വരത്തുനിന്നും പട്ടണപ്രദക്ഷിണമായി ആനപ്പുറത്തു എഴുന്നള്ളത്തു പുറപ്പെട്ടു വെട്ടിമുറിച്ച കോട്ടവാതൽവഴികോട്ടയ്ക്കകത്തു കയറി തെക്കേത്തെരുവിൽ കൂടിയും, പടിഞ്ഞാറേ തെരുവിൽകൂടിയും ചെന്ന് എട്ടുമണിക്കു മുമ്പായി തേവാരത്തുകോയിക്കൽ കൊട്ടാരത്തിൽ എഴുന്നള്ളി. അവിടെ പതിവുള്ള വൈദികകർമ്മങ്ങൾ എല്ലാം കഴിഞ്ഞു ൮-ാൽ-മണിക്കുള്ള ശുഭമുഹൂർത്തത്തിൽ ശ്രീമൂലംതിരുനാൾ മഹാരാജാവു തിരുമനസ്സിലെ സാന്നിദ്ധ്യത്തോടുകൂടി പള്ളിക്കെട്ട് കഴിച്ചു.അ ശുഭാവസരത്തിൽ പട്ടാളക്കാർ അണിവെടിവെയ്ക്കുകയും പീരങ്കിപ്പട്ടാളക്കാർ ൨൧ ആചാരവെടി വെയ്ക്കുകയും ചെയ്തു.

മുഹൂർത്താനന്തരം കോയിത്തമ്പുരാക്കന്മാർ, രാജാക്കന്മാർ ബ്രാഹ്മണർമുതലായവർക്കെല്ലാം വളരെകേമമായിസദ്യഉണ്ടായിരുന്നു. സാധുക്കൾക്കും ഭക്ഷണം കൊടുക്കപ്പെട്ടു. സന്ധ്യയ്ക്കു ൬ൽ മണിമുതൽ യാത്രകളി ഉണ്ടായിരുന്നു. അതിനും മഹാരാജാവു തിരുമനസ്സുകൊണ്ടു എഴുന്നള്ളിയിരുന്നു. യാത്രകളിക്കു തമ്പുരാക്കന്മാർ, തമ്പിമാർ,നമ്പൂരിമാർ, സ്ഥാനികൾ, ൫൦൦ത്രൂപായോ അതിനുമേലോ ശമ്പളമുള്ള സർക്കാർ ഉദ്യോഗസ്ഥന്മാർ ഇവർ എല്ലാവരും പട്ടു പൊലിച്ചു. പള്ളിക്കെട്ടുസംബന്ധിച്ചു ഏഴ് ദിവസം ബ്രാഹ്മണർക്കു അഗ്രശാലയിൽവച്ചുംതമ്പുരാക്കന്മാർക്കും മററും തേവാരത്തുകോയിക്കൽവച്ചും സദ്യ ഉണ്ടായിരുന്നു. ഈ ഏഴുദിവസവും രാവും പകലും സംഗീതം മുതലായ വിനോദങ്ങൾ ഉണ്ടായിരുന്നു.

## തിങ്കളാഴ്ച (൨൭-ാംനു-)

വൈകുന്നേരം നാലരമണിക്കു റസിഡണ്ടു സായ്പും, സ്ഥലത്തെ യൂറോപ്യൻഉദ്യോഗസ്ഥന്മാർ അവരുടെ മദാമ്മമാർമുതലായവരും പള്ളിക്കെട്ടു സംബന്ധിച്ചു പന്തലിൽവന്നു. മഹാ

രാജാവു തിരുമനസ്സുകൊണ്ടു അവരെ എല്ലാവരേയും യഥോചിതം സ്വീകരിച്ചു അവക്കെല്ലാം അത്തർ, പനിനീർ, പൂച്ചെണ്ടു, ഹാരം മുതലായവ കൊടുത്തു. ആ സമയം ഒരു പാട്ടുകച്ചേരിയും, ബാൻറും ഉണ്ടായിരുന്നു. റസിഡണ്ടു സായ്പവകൾ വന്ന സമയവും, യാത്ര പറഞ്ഞു പോയ സമയവും കൊട്ടാരം ഗാട്ടു പട്ടാളക്കാർ സായ്പിനു ആചാരം ചെയ്തു.

ചൊവ്വാഴ്ച (൨൩-ാംനു-)

ഇന്നേ ദിവസം പതിവുള്ള സദ്യകളും വിനോദങ്ങളും മാത്രമേ ഉണ്ടായിരുന്നുള്ളു.

ബുധനാഴ്ച (൨൬-ാംനു-)

ഇന്നേദിവസം രാത്രി ൯ മണിക്കു ബ്രാഹ്മണ ഉദ്യോഗസ്ഥന്മാക്കു പത്മവിലാസത്തു വച്ചു പ്രത്യേകം ഒരു സദ്യ ഉണ്ടായിരുന്നു.

വ്യാഴാഴ്ച (൨൭-ാംനു-)

ഇന്നേദിവസം ഉച്ചയ്ക്കു രാമനാമഠത്തിൽവച്ചു പോലീസുകാക്കും പട്ടാളക്കാക്കും ഒരു സദ്യ ഉണ്ടായിരുന്നു.

വെള്ളിയാഴ്ച (൨൮-ാംനു-)

ഇന്നേദിവസം ഉച്ചയ്ക്കു രാമനാമഠത്തിൽവച്ചു പിടാകക്കാക്കു സദ്യനടന്നു. രാത്രി എട്ടുമണിക്കു തമ്പിമാക്കും നായർ ഉദ്യോഗസ്ഥന്മാക്കും പത്മവിലാസത്തുവെച്ചും ഒരു സദ്യനടന്നു.

ശനിയാഴ്ച (൩൦-ാംനു-)

ഇന്നാണു പട്ടണപ്രവേശം. വൈകിട്ടു അഞ്ചുമണിക്കു സേതുലക്ഷ്മീഭായി ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സുകൊണ്ടു ശ്രീകണ്ഠേശ്വരത്തിനു സമീപം പുത്തനായി വെട്ടിച്ചിട്ടുള്ള പണ്ടാരക്കോട്ടയിലെ കുളത്തിൽ നീരാട്ടുകുളിയും കഴി

ഞ്ഞു പട്ടണപ്രവേശമായി എഴുന്നള്ളത്തു പുറപ്പെട്ടു. മൂത്തതമ്പുരാൻ തിരുമനസ്സുകൊണ്ടു് ഒരു പല്ലക്കിലും കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് അമ്പാരിവച്ച ഒരു ആനയിലും ആണ് എഴുന്നള്ളിയതു്. അകമ്പടി ആയി ദിവാൻജി മുതലായ ഉദ്യോഗസ്ഥന്മാരും, പട്ടാളം, ബാൻറു, തുറുപ്പു്, ഹരിക്കാർ, പട്ടക്കാർ പോലീസുകാർ മുതലായവരും എല്ലാം ഉണ്ടായിരുന്നു. പട്ടണപ്രവേശം തെക്കേത്തെരുവിൽ വന്ന ഉടൻ വലിയകൊട്ടാരത്തിൽ തിരുമേനികൾ ഇറങ്ങി ശ്രീമൂലം തിരുനാൾ മഹാരാജാവു തിരുമനസ്സിലെ മുഖം കാണിച്ചശേഷം തെക്കേത്തെരുവു മാളികയിൽനിന്നുകൊണ്ടു് അതിന്നു് എതിരെ ഉള്ള മൈതാനത്തിൽ ഏൎപ്പാടുചെയ്തിരുന്ന വെടിക്കെട്ടു തൃക്കൺപാൎത്തു. കുറച്ചു കഴിഞ്ഞു തിരിയെ പട്ടണപ്രവേശമായിത്തന്നെ തേവാരത്തുകോയിക്കലേക്കു എഴുന്നള്ളി.

തിങ്കളാഴ്ച (ഇടവം ൧-ാംനു)

ഇന്നേദിവസം തേവാരത്തുകോയിക്കൽവച്ചു റസിഡണ്ടു മുതലായ ധരന്മാൎക്കും മദാമ്മമാൎക്കും തീൻ ഉണ്ടായിരുന്നു. അന്നത്തെ വിരുന്നുസൽക്കാരം വളരെ കേമമായിരുന്നു. തീൻ കഴിഞ്ഞു മഹാരാജാവു തിരുമനസ്സുകൊണ്ടും, സേതു ലക്ഷ്മീഭായി ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സുകൊണ്ടും വിരുന്നിനു വന്നിരുന്ന സായ്പന്മാർ, മദാമ്മമാർ ഇവരോടുകൂടി വലിയകൊട്ടാരത്തിൽ പഴയ ഡർബാർ ഹാളിൽ എഴുന്നള്ളി തെക്കേത്തെരുവു മൈതാനത്തുവച്ചുനടന്ന വെടിക്കെട്ടു സന്ദൎശിച്ചു. വെടിക്കെട്ടു കഴിഞ്ഞു സായ്പന്മാരും മദാമ്മമാരും പിരിഞ്ഞു.

ഇങ്ങനെ പള്ളിക്കെട്ടു സംബന്ധിച്ചുള്ള ആഘോഷങ്ങൾ അവസാനിച്ചു.

ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലെ പള്ളിക്കെട്ടുകഴിക്കുന്ന കോയിത്തമ്പുരാനു "വലിയകോയിത്തമ്പുരാൻ"

എന്നസ്ഥാനം ഉണ്ട്. എന്നാൽ രാമവൎമ്മ കോയിത്തമ്പുരാൻ
തിരുമനസ്സിലെ മാതുലനായ കേരളവൎമ്മ സി. എസ്സ്. ഐ.
വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു ജീവിച്ചിരിക്കുന്ന
കാലത്തോളം ആ സ്ഥാനം ആ തിരുമേനിയിൽതന്നെ വിള
ങ്ങട്ടെ എന്നു നിശ്ചയിച്ച് അവിടുന്ന് "രാമവൎമ്മ കോയിത്ത
മ്പുരാൻ" എന്നുള്ള പേർ മാത്രം വഹിച്ചുകൊണ്ടിരുന്നു. അമ്മാ
വൻ നാടുനീങ്ങിയതിനുമേൽ മാത്രമാണ് "വലിയകോയിത്ത
മ്പുരാൻ" എന്ന സ്ഥാനപ്പേർ അവിടുന്നു സ്വീകരിച്ചതു്.

രാമവൎമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു
മഹാബുദ്ധിശാലിയും സംസ്കൃതം, മലയാളം, ഇംഗ്ലീഷ് എ
ന്നീഭാഷകളിൽ അനിതരസാധാരണമായ വൈദുഷ്യം സമ്പാ
ദിച്ചിട്ടുള്ള ഒരു മഹാശയനും ആണ്. അമ്മാവനെപ്പോലെ
തന്നെ കുതിരസ്സവാരിയിലും മൃഗയാവിനോദത്തിലും അവിടു
ത്തേയ്ക്കു അത്യന്തം അഭിരുചിയും സാമൎത്ഥ്യവും ഉണ്ടെന്നുള്ളതു്
സുപ്രസിദ്ധമാണ്. പൂജപ്പുര സെതൻമണ്ട് കൊട്ടാരത്തിന്റെ
മുൻവശത്തുള്ള മുറിയിൽ തിരുമനസ്സിലെ ആഖേടപാടവത്തി
ന്റെ അനന്യസുലഭങ്ങളായ അനവധി ലക്ഷ്യങ്ങൾ കാണാവു
ന്നതാണ്. തിരുമനസ്സുകൊണ്ടു തിരുവിതാംകൂർ വനങ്ങളിൽ
വെടിവെച്ചിട്ടുള്ള പുലികളുടെയും കാട്ടുപോത്തുകളുടെയും തല
കൾ, കരടികളുടെ തോൽ, ആനകളുടെ കൊമ്പു്, കാൽ മുത
ലായവ ഈ മുറിക്കു് അലങ്കാരങ്ങളായി പരിലസിക്കുന്നു.

കുതിരസ്സവാരിയിലും രാമവൎമ്മകോയിത്തമ്പുരാൻ തിരുമ
നസ്സുകൊണ്ടു ഏററവും സമൎത്ഥനാണു്. പട്ടാളം കമാൻഡി
ങ്ങു് ആപ്സർ ആയിരുന്ന കൎണ്ണൽ ഫാൺസ് ധാരയാണ് തിരു
മേനിക്കു കുതിരസ്സവാരി സംബന്ധിച്ചു പരിഷ്കൃതരീതിയി
ലുള്ള ഓരോ ചംക്രമണക്രമങ്ങൾ പഠിപ്പിച്ചതു്. കുതിരസ്സ
വാരിക്കു തിരുമനസ്സിലേക്കുള്ള സാമൎത്ഥ്യത്തെപ്പററി ശ്ലാഘിച്ചു
കൎണ്ണൽ ഫാൺസ് മാത്രമല്ല മററനേകം ധാരമാരും പറഞ്ഞു
കേട്ടിട്ടുണ്ട്.

പള്ളിക്കൂടത്തിൽ എഴുന്നള്ളി അധികമായി പരിശീലിച്ചില്ലെങ്കിലും നാടുനീങ്ങിയ വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെപ്പോലെതന്നെ മഹാമഹിമശ്രീ രാമവൎമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും നിരന്തരവും നിസ്തന്ദ്രവുമായ സ്വപ്രയത്നത്താൽ ഇംഗ്ലീഷുഭാഷയിൽ അനന്യസാധ്യമായ നിപുണത സമ്പാദിച്ചിട്ടുണ്ട്.

ഇങ്ങനെ എല്ലാവിധത്തിലും ഭാഗ്യ പരിപൂൎണ്ണനായ ഭൎത്താവോടുകൂടി സേതുലക്ഷ്മീഭായി ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സുകൊണ്ട് പള്ളിക്കെട്ടു കഴിഞ്ഞശേഷം തേവാരത്തുകോയിക്കൽ താമസിച്ചുവന്നു. ഈ രണ്ടു തിരുമേനികൾക്കും പുസ്തകവായനയിൽ അധികമായ അഭിരുചിയുണ്ടായിരുന്നതിനാൽ അനവധി പുസ്തകങ്ങൾ വരുത്തി വായിച്ചുവന്നു. തിരുമേനികളുടെ പുസ്തകശാലയിൽ അവിടുന്നു വായിക്കുന്നപുസ്തകങ്ങൾ മാത്രമേ സൂക്ഷിച്ചുവയ്ക്കുകയുള്ളു എന്നു ഒരു നിൎബ്ബന്ധം ഉണ്ട്. ഇപ്പോൾ അവിടെയുള്ള പുസ്തകങ്ങൾ എണ്ണിയാൽ ഏകദേശം ആയിരത്തിൽ കുറയാതെ കാണാം. ഇടവിടാതെയുള്ള പുസ്തകവായനയുടെ ഫലമായി രണ്ടു തിരുമേനികളും ഇംഗ്ലീഷിൽ നല്ല പാണ്ഡിത്യം സമ്പാദിച്ചിട്ടുണ്ട്. ദേശചരിത്രം, ജീവചരിത്രം, ദേശസഞ്ചാരം ഇത്യാദി വിഷയങ്ങൾ സംബന്ധിച്ചുള്ള പുസ്തകങ്ങൾ വായിക്കുന്നതിലാണ് ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലേക്കു അധികം താല്പൎയ്യമുള്ളത്. തിരുമേനികൾ എഴുതീട്ടുള്ള ഓരോ എഴുത്തുകളും നോട്ടുകളും കണ്ടിട്ടുള്ളവർ തിരുമേനികൾക്കു ഇംഗ്ലീഷുഭാഷയിലുള്ള പാണ്ഡിത്യത്തെപ്പററി അത്യധികം ശ്ലാഘിച്ചു പറഞ്ഞിട്ടുണ്ട്.

ലക്ഷ്മീറാണി സി. ഐ. ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സുകൊണ്ട് ൧൦൭൦-ാമാണ്ടു നാടുനീങ്ങിയ കാലത്തിൽ നമ്മുടെ സേതുലക്ഷ്മീഭായി തിരുമനസ്സുകൊണ്ട് മൈനറായിരുന്നതിനാൽ അവിടുത്തേക്കു ആററിങ്ങൽ മൂത്തതമ്പുരാൻ എന്ന

സ്ഥാനം നല്കി എന്നല്ലാതെ ശ്രീപാദംവക വസ്തുക്കളുടെ ഭരണം വിട്ടുകൊടുത്തിരുന്നില്ല. ആ വക ഭരണം ശ്രീമൂലം തിരുനാൾ മഹാരാജാവു തിരുമനസ്സിലെ കല്പനപ്രകാരം ഗവമ്മെണ്ടു തന്നെ നേരിട്ടു നടത്തിവന്നു. എന്നാൽ റാണി സേതുലക്ഷ്മീഭായി തിരുമനസ്സിലേക്കു ൧൮ തിരുവയസ്സു തികഞ്ഞ ഉടൻ തന്നെ മഹാരാജാവു തിരുമനസ്സിലെ കല്പനപ്രകാരം (ശ്രീപാദംവക) ആററിങ്ങൽ ഭരണം മുഴുവൻ തിരുമേനിയെ ഏല്പിക്കുകയുണ്ടായി.

ആററിങ്ങൽരാജ്യം അതിപുരാതനമാണ്. ൧൭-ാംനൂററാണ്ടിൽ ആററിങ്ങൽരാജ്യം ഭരിച്ചിരുന്ന മൂത്ത റാണിക്ക് വേണാട്ടുരാജ്യത്തിൻെറ മേൽകോയ്മസ്ഥാനം കൂടി ഉണ്ടായിരുന്നതായി കാണുന്നുണ്ട്. ക്രി. ൧൭൦൮—൧൭൬൦-വരെ ആററിങ്ങൽ രാജ്യം ഭരിച്ചിരുന്ന റാണി തിരുമനസ്സുകൊണ്ട് വളരെ സാമത്ഥ്യവും ഭരണശക്തിയുമുള്ള ഒരു സ്ത്രീരത്നമായിരുന്നു. അക്കാലത്ത് ആ റാണിയുടെ സൈന്യത്തിൽ 30,000 പേർവരെ ഉണ്ടായിരുന്നതായി ദേശസഞ്ചാരികൾ പ്രസ്താവിച്ചിട്ടുണ്ട്.

ക്രി. ൧൬൭൭—൧൬൮൪-വരെ തിരുവിതാംകൂർരാജ്യം ഭരിച്ചിരുന്നതു് അന്നത്തെ ആററിങ്ങൽ മൂത്തതമ്പുരാനായ ഉമയമ്മറാണി തിരുമനസ്സുകൊണ്ടായിരുന്നു. അവിടുന്ന് അന്നു തിരുവിതാംകൂർരാജ്യവും ആററിങ്ങൽരാജ്യവും ഒന്നായി ഭരിച്ചു. എന്നാൽ ക്രി. ൧൬൮൪-ൽ അവിടുത്തെ പുത്രൻ രവിവമ്മ രാജാവു തിരുമനസ്സിലേയ്ക്കു ൧൬ തിരുവയസ്സു തികയുകയാലും റാണി തിരുമനസ്സിലേക്കു ദേഹത്തിനു നല്ല സുഖമില്ലാതെയാകയാലും തിരുവിതാംകൂർ രാജ്യഭാരം പുത്രനെ ഏല്പിച്ചു. എന്നാൽ ആററിങ്ങൽ രാജ്യത്തിൻെറ ഭരണം റാണി തിരുമനസ്സുകൊണ്ടുതന്നെ നടത്തിവന്നു. ഈ ആററിങ്ങൽറാണി തിരുമനസ്സുകൊണ്ടാണ് ക്രി. ൧൬൮൪-ൽ ആററിങ്ങൽ ദേശത്തിൽ

ഉൾപ്പെട്ട അഞ്ചുതെങ്ങു എന്നസ്ഥലം ഇംഗ്ലീഷ്കാൎക്കു വിട്ടു കൊടുത്തതു്. ഇവിടെ ഇംഗ്ലീഷ്കാർ ആദ്യം കച്ചവടത്തിനായി ഒരു പണ്ടകശാല കെട്ടി. പിന്നീട് അവിടെ ഒരു ചെറിയ കോട്ട കെട്ടി കച്ചവടം ഉറപ്പിച്ചു. പഴയകാലത്തു അഞ്ചുതെങ്ങിൽകോട്ട ഇംഗ്ലീഷ്കാരുടെ ഒരു പ്രധാന കോട്ടയായിരുന്നു. കൎണ്ണാട്ടിക യുദ്ധകാലത്തു ഈ കോട്ട ഇംഗ്ലീഷുകാരുടെ യുദ്ധസാമാനങ്ങൾ മുതലായവ സൂക്ഷിക്കുന്നതിനു വളരെ പ്രയോജനപ്പെട്ടു. ചരിത്രപ്രസിദ്ധിയുള്ള ഈ കോട്ട ഇപ്പോഴും അഞ്ചുതെങ്ങിൽ ഉണ്ടു്.

ക്രി ൧൭൨൯-ൽ അന്നത്തെ ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലെ പുത്രനായ മാൎത്താണ്ഡവൎമ്മ മഹാരാജാവു തിരുമനസ്സുകൊണ്ടു് തിരുവിതാംകൂർ രാജ്യഭരണം കൈയേററു. അവിടുന്നു എട്ടുവീട്ടിൽപിള്ളമാരെയും മററും അമച്ചവരുത്തിയശേഷം തിരുവിതാംകൂർ രാജ്യത്തെ വിസ്തീൎണ്ണമാക്കുവാൻ ആരംഭിച്ചു. ആദ്യമായി തിരുവിതാംകൂറിനോടു ചേൎത്തതു അവിടുത്തെ അമ്മയുടെ രാജ്യമായ ആററിങ്ങൽ രാജ്യത്തെ ആയിരുന്നു. ഇങ്ങനെചെയ്തതു ചില പ്രത്യേകകരാറുകളിൻമേൽ ഒരു ഉടമ്പടിപ്രകാരമാണു്. ഈ ഉടമ്പടി ഒരു വെള്ളിത്തകിട്ടിൽ ആണു എഴുതിയിരുന്നതു്. ഈ വെള്ളിത്തകിടു് വലിയ കൊട്ടാരത്തിൽ ഉണ്ടായിരുന്നു. എന്നാൽ ഗൌരിലക്ഷ്മീഭായി റാണി തിരുമനസ്സിലെ കാലത്തു രാജ്യാവകാശി എന്നും പറഞ്ഞു തൎക്കം പുറപ്പെട്ടുവിച്ചു കൊണ്ടുവന്ന മാവേലിക്കര രാജാവു ഇതിനെ നശിപ്പിച്ചുകളഞ്ഞു എന്നാണു് ഐതിഹ്യം. ആററിങ്ങൽ രാജ്യത്തെ തിരുവിതാംകൂറിനോടു ചേൎത്തതു ചില പ്രത്യേക വ്യവസ്ഥകളിൽ ആണെന്നു പ്രസ്താവിച്ചുവല്ലൊ. ആ ഉടമ്പടി അനുസരിച്ചു തിരുവിതാംകൂർ മഹാരാജാവു ആററിങ്ങൽ രാജ്യത്തിൻെറ ഭരണംകൂടി നടത്തിക്കൊള്ളണം എന്നും, എന്നാൽ ആററിങ്ങൽ രാജ്യംവക മുതലെടുപ്പു മുഴുവൻ ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സുകൊ

ണ്ടു് അവിട്ടത്തെ സ്വന്ത ആവശ്യത്തിലേക്കായി എടുത്തുകൊള്ളാം എന്നും, ആററിങ്ങൽ തമ്പുരാട്ടിമാരുടെ സന്താനങ്ങൾ മാത്രമേ തിരുവിതാംകൂർ രാജ്യം ഭരിക്കാവൂ എന്നും മററുമായിരുന്നു ആ വ്യവസ്ഥകൾ. ഇങ്ങനെ അന്നത്തെ ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സുകൊണ്ടു അവിട്ടത്തെ രാജ്യത്തെ തിരുവിതാംകൂറിനോടു ചേൎക്കാൻ സമ്മതിച്ചതു അവിട്ടത്തെ മകൻെറ (മഹാരാജാവിൻെറ) അനുഗ്രഹംകൊണ്ടും അവിട്ടത്തെ പുത്രവാത്സല്യം കൊണ്ടും ആയിരുന്നു. അങ്ങിനെ സർവ്വാധികാരത്തോടുകൂടിയ ഒരു സ്വതന്ത്ര്യരാജ്യമായിരുന്ന ആററിങ്ങൽ ചില പ്രത്യേക കാരണങ്ങളാൽ ഒരു ഇടവകപോലെ ആയിത്തീൎന്നു. എന്നു വരികിലും ഇന്നും ആററിങ്ങൽ വക മുതലെടുപ്പിൻെറ കൈകാൎയ്യകർത്തൃത്വം മുഴുവൻ ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലെ അധീനതയിൽ തന്നെ നിലകൊള്ളുന്നു. രാജ്യാധികാരം ഇല്ലെന്നല്ലാതെ സ്ഥാനമാനങ്ങൾക്കും ബഹുമതികൾക്കും ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലേയ്ക്കു ഒരു കുറവും ഇല്ല. ബ്രിട്ടീഷു ഗവമ്മെണ്ടു് ഇന്നും ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമേനിയെ രാജ്യം ഭരിക്കുന്ന മററുള്ള രാജാക്കന്മാരെപ്പോലെതന്നെ ഗണിച്ചു കരീത്ത മുതലായതു അയയ്ക്കുന്നുണ്ടു്.

"ആററിങ്ങൽരാജ്യ"ത്തിൽ ഉൾപ്പെട്ട ഇപ്പോൾ ശ്രീപാദം വകയെന്നു പറയുന്ന ദേശങ്ങൾ "ഇടയ്ക്കോടു്, ഇളമ്പ, മുദാക്കൽ, ആലംകോട്ടു്, അവനവൻചേരി, ആററിങ്ങൽ, കീഴാററിങ്ങൽ" ഈ പകുതികളാണു്. ഈ ദേശങ്ങളുടെ ഭരണം സേതുലക്ഷ്മീഭായി ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സുകൊണ്ടു് കൈയേററപ്പോൾ അതിൻെറ സമ്പ്രദായം ആകപ്പാടെ ഒന്നുമാറി. പ്രകൃത്യാതന്നെ കരുണാനിധിയായ തിരുമേനി കുടിയാന്മാരുടെ സങ്കടങ്ങൾ നേരിട്ടുകേട്ടു അവയ്ക്കു വേണ്ടുന്ന പരിഹാരങ്ങൾ ഉടനുടൻ ചെയ്തുതുടങ്ങി. ദേവസ്വം മുതലായ കാൎയ്യങ്ങൾ നേരിട്ടു അന്വേഷിച്ചു അനവധി

അഴിമതികളും അക്രമങ്ങളും നിറുത്തൽ ചെയ്തു. ഇങ്ങനെ ജാഗ്രതയോടുകൂടി അവിടുന്ന ശ്രീപാദംവക കാൎയ്യങ്ങൾ അന്വേഷിച്ചു തുടങ്ങിയപ്പോൾ ജനങ്ങൾക്കു ഒരു വലിയ രക്ഷ ആകുകയും, ജനങ്ങൾ എല്ലാം തിരുമനസ്സിലെ ഭരണ നൈപുണ്യത്തെ പ്രശംസിക്കുകയും ചെയ്തു.

൧൯൧൪ സെപ്ടംബർ ൨൨-ാംനു മഹാറാണി തിരുമനസ്സിലേക്കും, തിരുമനസ്സിലെ വരനായ രാമവൎമ്മ കോയിത്തമ്പുരാൻ തിരുമനസ്സിലേക്കും ഏററവും സങ്കടകരമായ ഒരുസംഭവം ഉണ്ടായി. അതായതു രാജാ കേരളവൎമ്മ സി. എസ്. ഐ. വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ അവിചാരിതമായ ദേഹവിയോഗമായിരുന്നു. മഹാകവി സാൎവ്വഭൌമനും സവ്വതന്ത്രസ്വതന്ത്രനും തിരുവിതാംകൂറിനും കേരളത്തിനുമെന്നല്ല ഭാരതഭൂമിക്കുപോലും ഒരു അത്യുജ്ജ്വലമായ അഭിമാനസ്തംഭവുമായിരുന്ന ആ മഹാനുഭാവൻ—റാണിമാരുടെ രക്ഷാധികാരി, രാമവൎമ്മകോയിത്തമ്പുരാൻ തിരുമനസ്സിലെ മാതുലൻ—വാൎദ്ധക്യദശയിൽ എത്തിയിരുന്നു എങ്കിലും അക്കാലത്തും അരോഗദൃഢഗാത്രനായിരുന്നു. അവിടുന്നു ആണ്ടുതോറും സ്വാമിദർശനത്തിനായി വൈക്കത്തു എഴുന്നള്ളുന്ന പതിവുണ്ടായിരുന്നു. ആ പതിവനുസരിച്ചു ൧൦൯൦-ാമാണ്ടു ചിങ്ങത്തിലും അങ്ങോട്ടെഴുന്നള്ളി. സ്വാമിദൎശനം കഴിഞ്ഞു കന്നി ൨-ാംനു അരിപ്പാട്ടെത്തി. അവിടെ രണ്ടുദിവസം താമസിച്ചതിനുശേഷം കന്നി ൪-ാംനു പ്രിയഭാഗിനേയനായിരുന്ന എ. ആർ. രാജരാജവൎമ്മകോയിത്തമ്പുരാൻ എം. ഏ. എം. ആർ. എ. എസ്സ്. അവർകളോടുകൂടി മോട്ടാർമാൎഗ്ഗം തിരുവനന്തപുരത്തേക്കു പുറപ്പെട്ടു. എന്നാൽ കേരളീയരുടെ ഭാഗ്യദോഷത്താൽ മോട്ടാർവണ്ടി കായംകുളത്തിനു സമീപത്തുവച്ചു മറിയുകയും തിരുമനസ്സിലേക്കു ചില പരുക്കുകൾ പററുകയും ചെയ്തു. ഉടനേതന്നെ തിരുമേനിയെ ഒരു മഞ്ചലിൽ കയററി മാവേലിക്കരയ്ക്കു കൊണ്ടുപോകയും അവിടെ വേണ്ടുംവണ്ണം

ശുശ്രൂഷിക്കുകയും ചെയ്തു. എന്നാൽ അവിടുത്തെ ആലസ്യത്തിനു കുറവൊന്നും ഉണ്ടായില്ല. "അലംഘനീയാ കമലാസനാജ്ഞാ" എന്നാണല്ലൊ ആപ്തവാക്യം. ൧൦൯൪ ൩-ാംനു ആ ദിവ്യജ്യോതിസ്സ് യശോമാത്രശേഷമായി പരിണമിച്ചു.

ഈ ദുഃഖം ഏകദേശം ശമിച്ചു തുടങ്ങി എന്നായപ്പോൾ തിരുമേനികൾക്കു വേറൊരു വലിയ ദുഃഖം ഉണ്ടായി. അതു ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലെ പ്രിയമാതാവിൻെറ അകാലനിര്യാണമായിരുന്നു. എട്ടു് അപത്യങ്ങളുടെ മാതാവായിരുന്ന ഈ അമ്മ തമ്പുരാൻ തിരുമനസ്സുകൊണ്ടു് അവിടുത്തെ ൪൦-ാമത്തെ തിരുവയസ്സിൽ തിരുവനന്തപുരത്തു പൂജപ്പുര കൊട്ടാരത്തിൽവച്ചു ൧൯൧൯ ജനുവരി ൨൭-ാംനു തീപ്പെട്ടു. സുഖക്കേടു വിശേഷിച്ചൊന്നും ഇല്ലായിരുന്നു താനും. പെട്ടെന്നു രക്തം തലയിൽ കയറിയതിനാലുള്ള ആലസ്യമെന്നാണു ഡാക്ടർമാർ അഭിപ്രായപ്പെട്ടതു്. തിരുവനന്തപുരത്തെ പ്രസിദ്ധ വൈദ്യന്മാർ എല്ലാം നല്ലവണ്ണം ചികിത്സിച്ചിട്ടും അവരുടെ പ്രയത്നം ഫലോന്മുഖമായില്ല. ദീനം ആരംഭിച്ചു് ൨൪ മണിക്കൂറിനുള്ളിൽ അവിടുന്നു നാടുനീങ്ങി. പ്രിയമാതാവിൻെറ ദേഹവിയോഗാനന്തരം തിരുമനസ്സിലെ സഹോദരീസഹോദരന്മാരെ സംരക്ഷിക്കേണ്ടുന്നതിനുള്ള ഭാരം കൂടി കല്പിച്ചുതന്നെ വഹിക്കേണ്ടിവന്നു. ആ ഭാരം അവിടുന്നു എത്ര നിഷ്കർഷയോടുകൂടിയാണു് വഹിക്കുന്നതു് എന്നുള്ളതു് എല്ലാവർക്കും അറിവുള്ളതാണല്ലൊ.

തിരുമനസ്സുകൊണ്ടു് വേനൽകാലങ്ങളിൽ സുഖമെടുക്കാനായി ഓരോ ആണ്ടിൽ ഓരോസുഖവാസസ്ഥലങ്ങളിൽ എഴുന്നള്ളിത്താമസിക്കുക പതിവാണു്. ചില കൊല്ലം പൊന്മുടി, ചിലകൊല്ലം പീരുമേടു്, ചിലകൊല്ലം ദേവികുളം, ചിലപ്പോൾ വർക്കല എന്നിങ്ങനെ സൌകര്യംപോലെ എഴുന്നള്ളിയിരുന്നു. എന്നാൽ ക്രി. ൧൯൨൦-ൽ അവിടുന്നു തിരുവിതാംകൂറി

നവെളിയിൽ കൊടൈക്കനാൽ എന്ന സ്ഥലത്തേക്കു എഴു
ന്നള്ളി. അവിടെ എഴുന്നള്ളിയതു തിരുനെൽവേലി, മധുര മു
തലായ സ്ഥലങ്ങളിൽകൂടി ആയിരുന്നു. മധുരവരെ ട്രയിനിലും
അവിടെനിന്നു കൊടൈക്കനാൽവരെ കാറിലും ആണ് എഴു
ന്നള്ളിയതു്. കൊടൈക്കനാൽ എന്ന സ്ഥലത്തു ഏകദേശം
നാലുമാസംവരെ താമസിച്ചശേഷം ൧൦൮൭ മിഥുനം ൨൭-ാംനു-
കല്പിച്ചു തിരിയെ എഴുന്നള്ളി.

൧൦൮൮-ാമാണ്ടു ധനു ൧൭-ാംനു- ഈ നാട്ടുകാർക്കാകമാനം
സന്തോഷകരമായ ഒരു സംഭവം ഉണ്ടായി. അതായതു സേതു
ലക്ഷ്മീഭായി ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലേക്കു
ഒരു സന്താനം ഉണ്ടായി എന്നുള്ളതാണ്. ആ അവസര
ത്തിൽ: —

"ചെന്താർമാനിനിയെന്നപോലെവിലസും
ശ്രീവഞ്ചിരാജ്ഞിക്കു നൽ-
സന്താനം സരസം ജനിച്ചതുവശാ-
ലീവഞ്ചി ഭൂമണ്ഡലേ;
സന്താപം സകലം ശമിച്ചു നയനേ
സന്തോഷബാഷ്പം പരം
ചിന്താതാരുമിരിപ്പതില്ലതുലമാം
മുത്താന്നു പൃത്ഥ്വീശനും.

പ്രാലേയഭാനുകലപോലെ പരം തെളിഞ്ഞീ-
ക്കാലേ മഹീശസുതയിങ്ങു വിളങ്ങിടുന്നു;
മാലേശിടാതെ മകളൊത്തു മഹാപ്രമോദ-
ത്താലേ ധരേശ്വരിയുമത്ര ലസിച്ചിടുന്നു.

മന്നോരെല്ലാം പുകഴ്ത്തും മഹിതഗുണമെഴു-
ന്നോരുവഞ്ചീശ മോദാൽ
പൊന്നോമൽപ്പുത്രിയോടൊത്തധികതരസുഖം
പൂണ്ടു നൂറാണ്ടുവാഴാൻ

ഒന്നോക്കേണം ദയാബ്ധേ! വരമതിനു ഭവാ-
നേകുവാൻ ലോകരെല്ലാം
നിന്നോടൎത്ഥിച്ചിടുന്നു നിരുപമകരുണാ
പുഞ്ജമേ കഞ്ജനാഭാ!"

എന്നിങ്ങനെ ജനങ്ങളുടെ മംഗളാശംസാഘോഷം സൎവ്വത്ര കേൾക്കപ്പെട്ടു.

ഈ സംഭവം ശ്രീമൂലം തിരുനാൾ മഹാരാജാവു തിരുമേനിയേയും ആനന്ദഭരിതനാക്കി തീൎത്തു. മഹാരാജാവു തിരുമനസ്സിലേക്കു സേതുലക്ഷ്മീഭായി ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലേക്കുറിച്ചു തുലോം വാത്സല്യമുണ്ടായിരുന്നു. എന്നാൽ അത്രയും കാലമായിട്ടും അവിടുത്തേക്കു് കുഞ്ഞുങ്ങൾ ഉണ്ടായില്ലല്ലോ എന്നു വിചാരിച്ചു മനസ്താപപ്പെട്ടുകൊണ്ടിരുന്ന കാലത്താണു് ഈ സന്തതി ഉണ്ടായതായി അറിവാൻ ഇടവന്നതു്. അതിനാൽ അവിടുത്തേക്കുണ്ടായ ആഹ്ലാദം അപരിമിതമായിരുന്നു. ഉടൻതന്നെ കീഴ്പതിവനുസരിച്ചു പഞ്ചസാര ചാക്കുചാക്കായി വണ്ടിയിൽ കയററി എല്ലാവക്കും കൊടുപ്പിച്ചതു കൂടാതെ സൎവ്വാണി മുതലായതും കല്പിച്ചു കൊടുപ്പിച്ചു.

ആ ആണ്ടു ഇടവമാസത്തിൽ ഈ കൊച്ചുതമ്പുരാട്ടിയുടെ ചോറൂണമ്യതേത്തു ശ്രീമൂലം തിരുനാൾ മഹാരാജാവു തിരുമനസ്സിലെ പ്രത്യേക ജാഗ്രതയിൽ ഏററവും ഭംഗിയായി നടന്നു. അന്നേദിവസം കൊച്ചുതമ്പുരാട്ടി തിരുമനസ്സിലേക്കു കല്പിച്ചു നിശ്ചയിച്ച തിരുനാമം "ലളിതാംബാഭായി" എന്നായിരുന്നു. സാധാരണമായി തിരുവിതാംകൂർ രാജകുടുംബത്തിൽ തമ്പുരാട്ടിമാക്കു് "ലക്ഷ്മീഭായി, പാൎവ്വതീഭായി, രുഗ്മിണീഭായി" എന്നീ തിരുനാമങ്ങൾ ആണു് കൊടുത്തുവരാറുള്ളതു്. എന്നാൽ നമ്മുടെ കൊച്ചുതമ്പുരാൻ തിരുമനസ്സിലേക്കു ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലെ പ്രാൎത്ഥന അനുസരിച്ചു ലളിതാംബാഭായി എന്നതിരുനാമംകല്പിച്ചുകൊടുത്തു.

ശ്രീമൂലംതിരുനാൾ തിരുമനസ്സിലേക്കു അവിട്ടത്തെ പ്രിയഭാഗിനേയിയായ മൂത്തതമ്പുരാൻ തിരുമനസ്സിലേയും അവിട്ടത്തെ പ്രിയസന്താനത്തേയും കണ്ടു സന്തോഷിച്ചു അധികകാലം ജീവിച്ചിരിക്കുവാൻ ദൈവം അനുവദിച്ചില്ല. ൧൦൯൯ കർക്കടകമാസത്തിൽ അവിട്ടത്തേക്കു അല്പമായ അലസ്യം ഉണ്ടാകയും ൨൩-ാംനു രാത്രി ൧൧൸ മണിക്കു അവിട്ടുന്നു നാടുനീങ്ങുകയും ചെയ്തു. ഏററവും വ്യസനകരമായ ഈ സംഭവത്തെപ്പററി ൧൦൯൯-ാമാണ്ടത്തെ രാജ്യഭരണറിപ്പോർട്ടിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു.

"ആണ്ടവസാനത്തിൽ തിരുവിതാംകോട്ടു മഹാരാജാ ആണറെറി കർണ്ണൽ സർ രാമവർമ്മാ ജി. സി. എസ്. ഐ. ജി. സി. ഐ. ഇ., മഹാരാജാ തിരുമനസ്സിലെ ശോചിതമായ നിർയ്യാണം സംഭവിച്ചു. ആ തിരുമേനി മുപ്പത്തിഒൻപതു കൊല്ലം എന്ന ദീർഘകാലം പ്രശസ്തമായി രാജ്യഭാരം ചെയ്തതിന്റെ ശേഷം ൧൯൨൪ ആഗസ്റ്റ് ൭-ാംനുക്കു ൧൦൯൯ കർക്കടകം ൨  -ാംനു രാത്രി മണി ൧൧ അടിച്ചു ൫൦ മിനിട്ടായപ്പോൾ ഇഹലോകവാസം വെടിഞ്ഞു. ആ തിരുമനസ്സിലെ തിരുവയസ്സിന് അനുരൂപമായി അറുപത്തിയാറു പീരങ്കിവെടികൾ വടക്കേക്കോട്ടവാതലിൽ വച്ചു മിനിട്ടിനു ഒന്നുവീതം വയ്ക്കപ്പെട്ടു. തുറമുഖങ്ങളിൽ ഉള്ള കൊടികൾ ധ്വജമദ്ധ്യത്തിൽ തൂക്കപ്പെട്ടു. നാടുനീങ്ങിയ തിരുമേനിയുടെ സ്മരണബഹുമാനചിഹ്നമായി മൂന്നു ദിവസത്തേക്കു എല്ലാ കച്ചേരികളും സ്ഥാപനങ്ങളും അടയ്ക്കുകയും എല്ലാ കച്ചവടവും നിറുത്തിവയ്ക്കുകയും ചെയ്തു. പ്രേതസംസ്കാരം പിറേറദിവസം രാവിലെ നടത്തപ്പെട്ടു. വ്യസനമഗ്നമായ ഒരു മഹാജനസമൂഹം ആ സമയം സന്നിഹിതമായിരുന്നു. മഹാരാജാ ചക്രവർത്തി തിരുമനസ്സുകൊണ്ടും ബഹുമാനപ്പെട്ട ഇൻഡ്യാ വൈസ്രായിയും ഗവർണ്ണർ ജനറൽ അവർകളും ബഹുമാനപ്പെട്ട മദ്രാസ് ഗവർണ്ണർ അവർകളും അയച്ചതായ അനുശോചനലേഖന

ങ്ങൾ ഉൾപ്പെടെ ഭൂലോകത്തിൽ പ്രായേണ എല്ലാ ഭാഗത്തിൽ നിന്നും അനുശോചനലേഖനങ്ങൾ രാജകുടുംബത്തിനു കിട്ടി."

ഏകദേശം ൩൦ കൊല്ലത്തോളം കാലം നമ്മുടെ തിരുവിതാംകൂർരാജ്യം ഏററവും ശ്ലാഘനീയമാംവണ്ണം ഭരിച്ചിരുന്ന ഈ രാജർഷി നാടുനീങ്ങിയപ്പോൾ സേതുലക്ഷ്മീഭായി ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലേക്കുണ്ടായ സങ്കടം അളവററതായിരുന്നു. ഇളയ മഹാരാജാവായ ശ്രീചിത്തിരതിരുനാൾ തിരുമനസ്സിലേക്കു പ്രായപൂത്തി വന്നിട്ടില്ലാത്തതിനാൽ മരുമക്കത്തായ നിയമപ്രകാരം രാജകുടുംബത്തിലെ മൂത്തഅംഗമായ തിരുമനസ്സിലേക്കുതന്നെ രാജ്യഭരണക്ലേശം അനുഭവിക്കേണ്ടിവരുമെല്ലൊ എന്നുള്ള ഭയമാണു് അവിടുത്തെ അത്യാധികം പീഡിപ്പിച്ചതു്. എന്നു വരികിലും ധൈൎയ്യസമേതം തിരുമനസ്സിലെ ഭാരം മുഴുവൻ കുലദൈവമായ ശ്രീപത്മനാഭസ്വാമിയിൽ സമൎപ്പിച്ചുകൊണ്ടും ശ്രീപത്മനാഭൻെറ സഹായത്തേയും അനുഗ്രഹത്തേയും പ്രാൎത്ഥിച്ചുകൊണ്ടും, ശ്രീപത്മനാഭസേവിനിയായ സേതുലക്ഷ്മീഭായി തിരുമനസ്സുകൊണ്ടു തന്നാൽ കഴിയുന്നതുപോലെ വേണ്ടതു പ്രവൎത്തിക്കാം എന്നു തന്നെ നിശ്ചയിച്ചു.

നാടുനീങ്ങിയ തിരുമനസ്സിലെ പുണ്യാഹ (പിണ്ഡ) മടിയന്തിരം കഴിഞ്ഞ ഉടൻ സ്ഥാനാരോഹണം ചെയ്യുന്നതിനുവേണ്ട ഏൎപ്പാടുകൾ ചെയ്യപ്പെട്ടു. ൧൧൦൦ ചിങ്ങം ൧൭-ാംനു- ആണു് ഇതിനു നിശ്ചയിച്ച ദിവസം. അന്നേ ദിവസം രാവിലെ കടവിലെഴുന്നെള്ളത്തു കഴിഞ്ഞു സേതുലക്ഷ്മീഭായി ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സുകൊണ്ടു് മഹാരാജാക്കന്മാൎക്കുള്ള സകലവിധങ്ങളായ ആഡംബരങ്ങളോടും ദിവാൻ തുടങ്ങിയുള്ള ഉദ്യോഗസ്ഥന്മാരുടെ അകമ്പടിയോടും കൂടി ശ്രീപത്മനാഭസ്വാമി കോവിലിൽ എഴുന്നള്ളി സ്വാമിദർശനം,

കാണിക്ക, പടിയേററം മുതലായതുകഴിച്ചു വലിയകൊട്ടാരത്തിൽ ചരിത്രപ്രസിദ്ധമായ ചൊക്കട്ടാൻമണ്ഡപത്തിൽ എഴുന്നള്ളി. അവിടെവെച്ച് മാമൂൽ അനുസരിച്ചു ചില ദാനങ്ങൾ എല്ലാം നടത്തിയതിനു ശേഷം ദിവാൻജി മുതലായവൎക്കുള്ള നീട്ടുകൾ തുല്യം ചാൎത്തി. ആ സമയം സകല ഹിന്ദു ഉദ്യോഗസ്ഥന്മാരും അവിടെ ഹാജരുണ്ടായിരുന്നു. നീട്ടു തുല്യം ചാൎത്തിയ സമയം പട്ടാളക്കാർ ബഹുമാനസൂചകമായ അണിവെടിവച്ചു. ദിവാൻജി അവൎകൾക്കുള്ള നീട്ടിന്റെ പകൎപ്പു താഴെ ചേൎക്കുന്നു:—

"നമ്പർ ൧.

൧൧൦൦-ചിങ്ങം ൧൭-ാംനു-

## നീട്ട്.

തിരുവനന്തപുരത്തു പെരുമാൾ ശ്രീപത്മനാഭപെരുമാൾ ക്ഷേത്രത്തിലും ശുചീന്ദ്രം അദിയായ മററു ക്ഷേത്രങ്ങളിലും പൂജ നിവേദ്യം ഉൾപ്പെട്ടവകയ്ക്കും അഗ്രശാല പക്കം തിങ്ങൾ ഈശ്വരസേവ മുതലായതിനും വകവച്ചിരിക്കുന്നരിന്നും ഉള്ള നെല്ലും പണവും അതാതുകാലങ്ങളിൽ കൊടുപ്പിച്ച് അടിയന്തരങ്ങൾക്കു ലോപവും നേരനീക്കവും വരാതെ വേണ്ടുംപ്രകാരം നടത്തിപ്പാൻ തക്കവണ്ണം ചട്ടംകെട്ടി അയവസ്ഥയ്ക്കു എഴുതിവരികയും വേണം.

എന്നും ഇക്കാൎയ്യം ചൊല്ലി ൧൧൦൦-ാമാണ്ടുചിങ്ങമാസം ൧൭-ാംനു-
ദിവാൻ വെങ്കിട്ടരമണൻ രാഘവന് നീട്ട്.
എഴുതിവിട്ട എന്ന തിരുവുള്ളമായ നീട്ട്."

ഈ നീട്ട് ഏററവും ഭക്തിബഹുമാനപുരസ്സരം ദിവാൻ മിസ്റ്റർ രാഘവയ്യാ കൈയിൽ വാങ്ങി. പിന്നെയും ഒന്നുരണ്ടു

ന്നീട്ടുകൾക്കുകൂടി തുല്യം ചാത്തിയതിനു ശേഷം തിരുമനസ്സുകൊണ്ടു അനന്തവിലാസം കൊട്ടാരത്തിലേക്ക് എഴുന്നെള്ളി.

അമൃതേത്തു കഴിഞ്ഞതിനു ശേഷം മുഖം കാണിക്കാനായി അനേകംപേർ വന്നിരുന്നു. മുഖം കാണിക്കാൻ വരുന്നവർ യഥാശക്തി തിരുമുൽക്കാഴ്ചവയ്ക്കുക എന്നൊരേർപ്പാട്ട തിരുവിതാംകൂറിൽ പണ്ടുപണ്ടേപതിവുള്ളതാണു്. ചിലർ പവൻ, രൂപാ, പണം ഇവയും കാഴ്ചവയ്ക്കാറുണ്ടായിരുന്നു. എന്നാൽ തിരുമനസ്സുകൊണ്ടാവട്ടെ തിരുവിതാംകൂർ രാജ്യഭാരം കൈയേററ ഈ ദിവസം ആദ്യമായിച്ചെയ്ത പുതിയപരിഷ്കാരം "മുഖം കാണിക്കാൻ വരുന്നവർ യാതൊന്നും കൊണ്ടുവരാൻ പാടില്ല" എന്നുള്ളതായിരുന്നു. അതനുസരിച്ചു് അന്നുമുതൽ തിരുമനസ്സിലെ മുഖം കാണിക്കുവാൻ പോകുന്നവർ യാതൊന്നും തിരുമുമ്പിൽ കൊണ്ടുചെന്നു വയ്ക്കാറില്ല.

അന്നേദിവസം വൈകുന്നേരം ആയിരുന്നു തിരുമനസ്സിലെ സ്ഥാനാരോഹം സംബന്ധിച്ച ഡർബാർ. പബ്ളിക്ക് ഡർബാർ കൂടുന്ന അവസരങ്ങളിൽ ക്ഷണനമനുസരിച്ചു വരുന്ന ഉദ്യോഗസ്ഥന്മാരിൽ ധാരമാക്കും അവരുടെ സ്ത്രീകൾക്കും അല്ലാതെ മററു നാട്ടുദ്യോഗസ്ഥന്മാക്കു് ഇരിപ്പു കൊടുക്കുക എന്നുള്ളതു് ഈ രാജ്യത്തെ മാമൂലല്ല. ഇതു നിമിത്തം എതദ്ദേശീയരായ ജനപ്രമാണികൾക്കു് വലിയ അസ്വാസ്ഥ്യത വളരെക്കാലമായി നിലനിന്നുപോന്നിരുന്നു. ഈ വ്യത്യാസം അസംബന്ധവും അനുചിതവുമെന്നു ധരിച്ചു തിരുമനസ്സിലെ സിംഹാസനാരോഹണംസംബന്ധിച്ച ഡർബാർമുതൽക്കു ക്ഷണപ്രകാരം വരുന്നതായ സകലക്കും (ധാരമാരായാലും ശരി, നാട്ടുകാരായാലുംശരി) ഡർബാർ ഹാളിൽ ഇരിപ്പു കൊടുക്കണമെന്നു കല്പനകൊടുത്തു. ഈ ഡർബാർ സംബന്ധിച്ച വിവരങ്ങൾ ൧൯൨൪ സെപറ്റംബർ ൯-ാംതീയതിയിലെ ഗവമ്മെൻറുഗസററിൽ പ്രസിദ്ധപ്പെട്ടത്തീട്ടുള്ളതു താഴെ ചേക്കുന്നു.

'൧൯൨൪ സെപ്റ്റംബർ ൧-ാംനു- മഹാരാജാവു തിരുമനസ്സിലെ സിംഹാസനാരോഹണവും റീജൻറു തിരുമനസ്സായി ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലെ സ്ഥാനാരോഹണവും നടത്തുന്നതിനു നിശ്ചയിച്ചതിൻപ്രകാരം, അന്നേദിവസം വൈകുന്നേരം ൪ മണിക്കു തിരുവനന്തപുരം പുത്തൻ കച്ചേരിയിലുള്ള ഡർബാർഹാളിൽ വച്ചു് ഒരു ഡർബാർ നടത്തുന്നതിനു മൂത്തതമ്പുരാൻ തിരുമനസ്സുകൊണ്ടു കല്പനകൊടുത്തു.

ഡർബാർ ആരംഭിക്കുന്നതിനു മുൻപായി ഗവർണർജനറലിൻെറ ഏജൻറിൻെറ എസ്കോർട്ടും, (മദ്രാസു് റെജിമെൻറിൽ ൩-ൽ ൯ വിഭാഗം)മഹാരാജാവുതിരുമനസ്സിലെ അംഗരക്ഷകന്മാരും, കൊടികളും ബാൻഡുംസഹിതം ഒന്നും രണ്ടും നായർപട്ടാളങ്ങളും ൩-൩൦-ന് ഡർബാർ ഹാളിൻെറ മുൻവശത്തുള്ള മൈതാനത്തുവന്നു യഥാസ്ഥാനം അണിനിരന്നു. നായർപട്ടാളം കമാൻഡൻറു് മേജർ ഏ. സി. താക്കുവൽ എം. സി. ഡർബാർഹാളിൽ പ്രത്യേകജോലിയിൽ ഏർപ്പെട്ടിരുന്നതിനാൽ കവാത്തു, ക്യാപ്ടൻ എച്ചു്. എം. ചേംബർസിൻെറ ആജ്ഞയിൽ ആയിരുന്നു. ഒരു സമചതുരത്തിൻെറ മൂന്നുവശങ്ങളായി പട്ടാളക്കാരെ അണിനിരത്തി. ഗവർണർ ജനറലിൻെറ ഏജൻറിൻെറ എസ്കോട്ടു് വലത്തുവശത്തായിരുന്നു.അണിയുടെ പുറകിൽ മദ്ധ്യഭാഗത്തുഡർബാർ ഹാളിനു നേരെബാൻഡുകാരെനിറുത്തി. മുതൽപ്പട്ടാളത്തിലേയും രണ്ടാം പട്ടാളത്തിലേയും കൊടിക്കാർ അതാതു പട്ടാളത്തിൽ ഡർബാർഹാളിനു അഭിമുഖമായുള്ള അണിയുടെ മദ്ധ്യഭാഗത്തു നിന്നിരുന്നു. പട്ടാളത്തിൻേറയും അംഗരക്ഷകന്മാരുടേയും ഓരോ പ്രത്യേകവിഭാഗത്തെ ഡർബാർഹാളിൻെറ കല്പടകളുടേയും ഹാളിൻെറ മട്ടുപ്പാവിൻെറ മുൻവശത്തു പ്രത്യേകം തയ്യാറാക്കിയിരുന്ന പ്രസംഗമണ്ഡപത്തിലേക്കുള്ള വഴിയുടേയും ഇരുവശങ്ങളിലായി അണിനിരത്തിയിരുന്നു. പീരങ്കിപട്ടാ

ളത്തെ പുത്തൻകച്ചേരിയുടെ കിഴക്കുവശത്തുള്ള പോലീസ് കവാത്തു മൈതാനത്തുനിറുത്തി.

സർക്കാർവക ആനകളെ പുത്തൻകച്ചേരിയുടെ വേലിക്കകത്തു പട്ടാളത്തിൻെറ പുറകിലായി നിറുത്തിയിരുന്നു.

പ്രത്യേകജോലിക്കായി നിയോഗിച്ചിരുന്ന പോലീസുകാർ അക്റ്റിംഗ് പോലീസുകമ്മീഷണർ മി: ആർ. കെ. കൃഷ്ണപിള്ളയുടെ ആജ്ഞപ്രകാരം ഉച്ചയ്ക്കു ൧൨ മണിക്കു പുത്തൻകച്ചേരി വളപ്പിൽ പ്രവേശിച്ചു. കവാത്തിനുള്ള കളത്തിൽനിന്നും പുത്തൻകച്ചേരിയിലേക്കുള്ള റോഡുകളിൽനിന്നും ആളുകളെ മാററി ഒരു സംഘം പോലീസുകാർ സൂക്ഷിച്ചിരുന്നു. സമാധാന പരിപാലനത്തിനായി പുത്തൻ കച്ചേരി വളപ്പിനകത്തും പുറത്തും ആവശ്യമുള്ള സ്ഥലങ്ങളിൽ പോലീസുകാരെ നിറുത്തിയിട്ടുണ്ടായിരുന്നു.

പുത്തൻകച്ചേരിയുടെ പടിഞ്ഞാറുവശത്തു താഴെയുംമുകളിലും ഉള്ള വരാന്തകളിൽ സൌകര്യമുള്ള സകല സ്ഥലങ്ങളിലും മൈതാനത്തു പട്ടാളങ്ങളുടെ വടക്കും തെക്കും വശങ്ങളിലായി കെട്ടിയിരുന്ന രണ്ടു വളപ്പുകളിലും പൊതുജനങ്ങൾക്കു പ്രവേശനം നൽകി.

ഡർബാർഹാളിൽ സിംഹാസനത്തിൻെറ സമീപത്തായി സാമ്രാജ്യക്കൊടിയും സ്ഥാപിച്ചിരുന്നു.

ആററിങ്ങൽ ഇളയതമ്പുരാൻതിരുമനസ്സുകൊണ്ട് ആററിങ്ങൽ കൊച്ചുതമ്പുരാൻ തിരുമനസ്സോടുകൂടി ൫-൩൦-നു എഴുന്നെള്ളി. ദിവാൻ തിരുമനസ്സിലെ എതിരേല്പും പട്ടാളക്കാർ പതിവിൻപ്രകാരമുള്ള ആചാരങ്ങൾ ചെയ്കയും ചെയ്തു.

ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സുകൊണ്ടു ൫-൪൦ ന് ഡർബാർഹാളിൽ എഴുന്നള്ളിയപ്പോൾ ദിവാൻ തിരുമ

നസ്സിലെ എതിരേല്പ്പും പട്ടാളക്കാർ പതിവുപോലെയുള്ള ആചാരങ്ങൾ ചെയ്യുകയും ചെയ്തു.

മൂന്നടിച്ചു ൧൫ മിനിട്ടായപ്പോൾ മഹാരാജാവു തിരുമനസ്സുകൊണ്ടു ഡർബാർഹാളിൽ എഴുന്നെള്ളി. ദിവാനും നായർ പട്ടാളം കമാൻഡൻറുംകൂടി തിരുമേനിയെ എതിരേററു. തിരുമനസ്സുകൊണ്ട് എഴുന്നെള്ളിയപ്പോൾ ൨൧ ആചാരവെടിവയ്ക്കുകയും പട്ടാളക്കാർ പതിവുപോലെയുള്ള ആചാരങ്ങൾ നടത്തുകയും ചെയ്തു.

മഹാരാജാവു തിരുമനസ്സിലെ അംഗരക്ഷകന്മാരിൽ ഒരു വിഭാഗത്തിൻെറ അകമ്പടിയോടുകൂടി തിരുമനസ്സിലെ വണ്ടിയിൽ ഗവർണ്ണർ ജനറാലിൻെറ ഏജൻറു ൪ മണിക്കു വന്നുചേരുകയും പീരങ്കിപ്പട്ടാളത്തിൻേറയും പട്ടാളക്കാരുടേയും പതിവുപോലെയുള്ള ആചാരങ്ങളോടുകൂടി സ്വീകരിക്കപ്പെടുകയും ചെയ്തു. വണ്ടിയിൽനിന്ന് ഇറങ്ങിയപ്പോൾ ദിവാൻ അദ്ദേഹത്തെ സ്വീകരിച്ചു ഡർബാർഹാളിൻെറ മദ്ധ്യഭാഗത്തേക്കു കൂട്ടിക്കൊണ്ടുപോയി. അവിടെവച്ചു മഹാരാജാവു തിരുമനസ്സുകൊണ്ടു സ്വാഗതം പറഞ്ഞു അദ്ദേഹത്തെ യഥാസ്ഥാനം ഇരുത്തി സിംഹാസനത്തിൻെറ ഇടത്തുവശത്തു മഹാരാജാവു തിരുമനസ്സുകൊണ്ടും വലത്തുവശത്ത് ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സുകൊണ്ടും എഴുന്നള്ളിയിരുന്നു.

സ്വല്പനേരത്തെ സംഭാഷണത്തിനു ശേഷം ഗവർണ്ണർ ജനറലിൻെറ ഏജൻറും സദസ്യരും എഴുന്നേററുനിൽക്കുകയും ഏജൻറു മഹാരാജാവു തിരുമനസ്സിലെ സിംഹാസനത്തിലേക്കു ആനയിച്ചു രാജചിഹ്നത്തിൻെറ ഒരംശവും തുവൽകൊണ്ടു അലംകൃതവും രത്നഖചിതവും ആയ കിരീടത്തെ തിരുമനസ്സിലെ തൃക്കയ്യിൽ സമപ്പിക്കയും ചെയ്തു. തിരുമനസ്സുകൊണ്ടു കിരീടം വാങ്ങി ശിരസ്സിൽ ധരിച്ചിട്ട് സിംഹാസനത്തി

സ്ഥനായി. അപ്പോൾ ബാൻഡുകാർ തിരുവിതാംകൂർ ദേശീയഗാനം വായിക്കുകയും പീരങ്കി പട്ടാളക്കാർ ഇരുപത്തൊന്നു ആചാരവെടി വയ്ക്കുകയും ചെയ്തു.

അതിനുശേഷം ഏജൻറു സി.ഹാസനത്തിൻെറ വലത്തുവശത്തു റീജൻറിനായി ഇട്ടിരുന്ന കസേരയിലേക്ക ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലെ ആനയിച്ചു. തിരുമനസ്സുകൊണ്ടു് അതിൽ എഴുന്നെള്ളിയിരുന്നു.

അനന്തരം ഗവർണ്ണർ ജനറലിൻെറ ഏജൻറും സദസ്യരും അവരവരുടെ സ്ഥാനങ്ങളിൽ വീണ്ടും ഇരുന്നു. അതിനുശേഷം ഗവർണ്ണർ ജനറലിൻെറ ഏജൻറു വീണ്ടും എഴുന്നേററു ബ്രിട്ടീഷ് ഗവണ്മെൻറിൻെറ പ്രതിനിധിയായി താഴെ കൊടുത്തിട്ടുള്ള വിളംബരം വായിച്ചു. ഈ അവസരത്തിൽ സദസ്യർ എല്ലാപേരും എഴുന്നേററുനിന്നു.

"൧൯൨൪ സെപ്ടംബർ ൭-ാംനു- തിരുവനന്തപുരം ഡർബാർ ഹാളിൽവച്ചു നടത്തിയ ഡർബാറിൽ, മദ്രാസ് സംസ്ഥാനങ്ങളിൽ ഗവർണർ ജനറലിൻെറ ഏജൻറായ സി. ഡബ്ളിയൂ. ഈ കാട്ടൺഎസ്സ്ക്വയർ സി. ഐ. ഇ; ഐ. സി. എസ്സ്. വായിച്ച

## വിളംബരം.

ശ്രീപത്മനാഭദാസ വഞ്ചിപാല സർ രാമവർമ്മ കുലശേഖരകിരീടപതി മന്നേസുൽത്താൻ മഹാരാജരാജ രാമരാജബഹദൂർ ഷംഷെർജംഗ്, നൈററ് ഗ്രാൻഡ് കമാഡറർ അഫ് ദി മോസ്റ്റ് എക്സാൾട്ടെഡ് ആർഡർ അഫ് ദി സ്റ്റാർ അഫ് ഇൻഡ്യാ, നൈററ് ഗ്രാൻഡ് കമാൻഡർ അഫ് ദി മോസ്റ്റ് എമിനൻറു ആർഡർ അഫ് ദി ഇൻഡ്യൻ എമ്പയർ, മൂന്നാം

മദ്രാസ് റജിമെൻറു പത്താം ബെററാലിയൻ ആണററികണ്ണൽ തിരുവിതാംകൂർ മഹാരാജാവുതിരുമനസ്സുകൊണ്ടു കൊല്ലവഷം ൧൦൯൯-ാമാണ്ടു കക്കടകമാസം ൨൩-ാംനു-ക്കു ൧൯൨൪ ആഗസ്ററുമാസം ൭-ാംനു- നാടുനീങ്ങിയിരിക്കുന്നതിനാലും,

ശ്രീപത്മനാഭദാസ വഞ്ചിപാല രാമവമ്മ കുലശേഖര കിരീടപതി മന്നേസുൽത്താൻ മഹാരാജരാജരാമരാജ ബഹദൂർ ഷംഷെർജംഗ് മഹാരാജാവു തിരുമനസ്സിലെ നിയമപ്രകാരമുള്ള രാജ്യാവകാശി ആയി ഇൻഡ്യാഗവണ്മെൻറു അംഗീകരിച്ചിട്ടുള്ളതിനാലും, തിരുമനസ്സിലെ തിരുവിതാംകൂർമഹാരാജാവായി ഇതിനാൽ പ്രഖ്യാപനം ചെയ്തിരിക്കുന്നു.

മേല്പറഞ്ഞ ശ്രീപത്മനാഭദാസ വഞ്ചിപാല രാമവമ്മ കുലശേഖരകിരീടപതി മന്നേസുൽത്താൻമഹാരാജരാജരാമരാജ ബഹദൂർ ഷംഷെർജംഗ് മഹാരാജാവു തിരുമനസ്സിലേക്കു ബാല്യപ്രായമായതിനാലും, രാജകുടുംബത്തിലെ മൂത്ത പെൺവഴിത്തമ്പുരാനായ ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലെ റീജൻറായി ഇൻഡ്യാഗവണ്മെൻറു അംഗീകരിച്ചിരിക്കുന്നതിനാലും മഹാരാജാവു തിരുമനസ്സിലേക്കു പതിനെട്ടുവയസ്സു പൂത്തിയാകയും ഭരണാധികാരങ്ങൾ യഥാക്രമം അവിടുത്തേക്കു ലഭിക്കുകയും ചെയ്യുന്നതുവരെതിരുവിതാംകൂർസംസ്ഥാനത്തെ ഭരിക്കുന്നതിനും അതിൻെറ ഭരണത്തെ നിയന്ത്രിക്കുന്നതിനും ശ്രീപത്മനാഭസേവിനി വഞ്ചിധമ്മവദ്ധിനി രാജരാജേശ്വരി റാണിസേതുലക്ഷ്മീഭായി മഹാരാജാവു തിരുമനസ്സിലെ റീജൻറായി ഞാൻ ഇതിനാൽ പ്രഖ്യാപനം ചെയ്യുന്നു. അപ്രകാരം സ്വീകരിച്ചു മൂത്തതമ്പുരാൻ തിരുമനസ്സിലെ അനുസരിച്ചു നടക്കണമെന്നു തിരുവിതാംകൂർ സക്കാരിൻെറ സകല പ്രജകളോടും ഇതിനാൽ ആജ്ഞാപിക്കുന്നു.

കൊല്ലവഷം ആയിരത്തിഒരുനൂറാമാണ്ടു ചിങ്ങമാസം

പതിനേഴാം തീയതിക്കു ക്രിസ്ത്വാബ്ദം ആയിരത്തിതൊള്ളായിരത്തി ഇരുപത്തിനാലാംവൎഷം സെപ്ടംബർമാസം ഒന്നാംതീയതി ആയ ഇന്നേദ്ദിവസം തിരുവിതാംകൂറിൽ തിരുവനന്തപുരത്തുവച്ചു എന്റെ കയ്യൊപ്പും മുദ്രയും വച്ചുകൊടുത്തിരിക്കുന്നു.

ബഹുമാനപ്പെട്ട ഗവൎണ്ണർ ജനറൽ ഇൻ കൌൺസിലിന്റെ ഉത്തരവിൻപ്രകാരം മദ്രാസ് സംസ്ഥാനങ്ങളിൽ ഗവൎണ്ണർജനറലിന്റെ ഏജന്റ് സി. ഡബ്ളിയൂ ഈ. കാട്ടൺ."

വിളംബരം വായിച്ചു കഴിഞ്ഞപ്പോൾ ബാൻഡുകാർ ദേശീയഗാനം വായിക്കുകയും പതിമൂന്നു ആചാരവെടി വയ്ക്കുകയുംചെയ്തു. സദസ്യർ എല്ലാപേരും വീണ്ടും ഇരുന്നു.

ആചാരവെടിവച്ചുകൊണ്ടിരിക്കുന്നതിനിടയിൽ മഹാരാജാവു തിരുമനസ്സുകൊണ്ടും ഗവർണർജനറലിന്റെ ഏജന്റും പരസ്പരം പാരിതോഷികങ്ങൾ നൽകി. അതേസമയത്തുതന്നെ റീജന്റു തിരുമനസ്സിലെ രാജ്യാധികാരം ഉപയോഗപ്പെടുത്തി തിരുവനന്തപുരം സെൻട്രൽ ജെയിലിൽ നിന്നു ൫൯-ം കോട്ടയത്തുള്ള ലാക്കപ്പിൽ നിന്നു ൨-ം ഇങ്ങനെ ൬൧ തടവുകാൎക്കു മോചനം നൽകി. ഇവരിൽ ൨൦-പേർ വൈക്കത്തു നടക്കുന്ന സത്യാഗ്രഹപ്രസ്ഥാനം സംബന്ധിച്ചു തടവിലാക്കപ്പെട്ടവരും ബാക്കിയുള്ളവരിൽ ൩-പേർ സ്ത്രീകളും ആയിരുന്നു.

അനന്തരം മഹാരാജാവു തിരുമനസ്സുകൊണ്ടും, റീജന്റു തിരുമനസ്സുകൊണ്ടും, ഗവർണർ ജനറലിന്റെ ഏജന്റും, ദിവാൻ, നായർപട്ടാളം കമാൻഡന്റു, ഗവർണർജനറലിന്റെ അസിസ്റ്റന്റു, ഗവൺമെന്റു ചീഫ്സെക്രട്ടറി, കൊട്ടാരം സർവാധികാൎയ്യക്കാർ ഇവരോടുകൂടി മൈതാനത്തിന് അഭിമുഖമായുള്ള പ്രസംഗമണ്ഡപത്തിലേയ്ക്കു പുറപ്പെട്ടു. സദസ്യർ എഴുന്നേറ്റുനിന്നിരുന്നു. അവിടെവച്ചു പട്ടാള

ക്കാരും സന്നിഹിതരായിരുന്ന ജനങ്ങളും കേൾക്കുന്നതിനായി ഏജൻറിൻെറയും റീജൻറു തിരുമനസ്സിലേയും വിളംബര ങ്ങൾ മലയാളത്തിൽ വായിച്ചു. ഏജൻറിൻെറ വിളം ബരം ഗവമ്മെൻറു ചീഫ്സെക്രട്ടറി മി. ആർ. കൃഷ്ണപിള്ള വായിക്കുകയും പട്ടാളക്കാർ ആചാരം ചെയ്യുകയും ദേശീയ ഗാനം വായിക്കുകയും ചെയ്തു. റീജൻറു തിരുമനസ്സിലെ വിളംബരം കൊട്ടാരം സവ്വാധികാൎയ്യക്കാർ മി. ആർ. കൃഷ്ണ പിള്ള വായിച്ചു. പട്ടാളക്കാർ ആചാരം ചെയ്തയും ദേശീയ ഗാനം വായിക്കുകയും ചെയ്തു. മഹാരാജാവു തിരുമനസ്സിലേ യ്ക്കും റീജൻറു തിരുമനസ്സിലേയ്ക്കും പട്ടാളക്കാർ ആൎപ്പുവിളിക്കു കയുംചെയ്തു.

റീജൻറു തിരുമനസ്സിലെ വിളമ്പരം താഴെ ചേൎത്തിരിക്കുന്നു.

"ശ്രീപത്മനാഭസേവിനിവഞ്ചിധമ്മവൎദ്ധിനിരാജരാജേശ്വരി റാണിസേതു ലക്ഷ്മീഭായി മഹാരാജാവു തിരുമനസ്സുകൊണ്ട്

൧൯൨൪ സെപ്ടംബർ മാസം ൧-ാംനു-യ്ക്കു

൧൧൦൦-ാമാണ്ട് ചിങ്ങമാസം പതിനേഴാം തീയതി

കല്പിച്ചു പ്രസിദ്ധപ്പെടുത്തുന്ന

## വിളംബരം.

സകലമാന ജനങ്ങളും അറിയേണ്ടതെന്തെന്നാൽ:— നമ്മുടെ മാതുലനായിരുന്ന ശ്രീപത്മനാഭദാസ വഞ്ചിപാല സർ. രാമവർമ്മ കുലശേഖരകിരീടപതി മന്നേസുൽത്താൻമഹാ രാജരാജ രാമരാജബഹദൂർ ഷംഷെർജംഗ്, നൈററുഗ്രാൻഡ് കമാൻഡർ ഓഫ് ദി മോസ്റ്റ് എക്സാൾട്ടെഡ് ആർഡർ ഓഫ് ദി സ്റ്റാർ ഓഫ് ഇൻഡ്യ, നൈററ് ഗ്രാൻഡ് കമാൻ ഡർ ഓഫ് ദി മോസ്റ്റ് എമിനൻറ് ആർഡർ ഓഫ് ദി ഇൻ ഡ്യൻ എംപയർ, മൂന്നാം മദ്രാസ് റജിമെൻറ് പത്താംബററാ ലിയൻ ആണെററി കേണൽ, മഹാരാജാവുതിരുമനസ്സുകൊണ്ടു

൧൯൨൪ ആഗസ്റ്റ് മാസം ൭-ാംനു-യ്ക്കു ൧൦൯൯-ാമാണ്ടു കക്കടക മാസം ൨൩-ാംനു നാടുനീങ്ങിയിരിക്കുന്നതിനാലും,

ഈ സംസ്ഥാനത്തിലെ രാജ്യാധികാരം ശ്രീപത്മനാഭദാസവഞ്ചിപാല രാമവമ്മ കുലശേഖര കിരീടപതി മന്നേസുൽത്താൻ മഹാരാജരാജ രാമരാജബഹദൂർ ഷംഷെർ ജംഗ് മഹാരാജാവിന് ലബ്ധമായിരിക്കുന്നതിനാലും, കീഴ്നടപ്പനുസരിച്ചും ബ്രിട്ടീഷു ഗവണ്മെന്റിൻെറ അംഗീകാരത്തോടുകൂടിയും അവിടുന്നു മഹാരാജാവായി ഇന്നേ ദിവസം സ്ഥാനാരോഹണം ചെയ്തിരിക്കുന്നതിനാലും,

ശ്രീപത്മനാഭദാസ വഞ്ചിപാല രാമവമ്മ കുലശേഖര കിരീടപതി മന്നേസുൽത്താൻ മഹാരാജരാജ രാമരാജബഹദൂർ ഷംഷെർ ജംഗ് മഹാരാജാവിന് ബാല്യപ്രായമായിരിക്കുന്നതിനാലും അവിടുത്തേക്കു പതിനെട്ടു വയസ്സു തികയുകയും ഭരണാധികാരങ്ങൾ യഥാക്രമം അവിടുത്തേക്കു സിദ്ധിക്കുകയും ചെയ്യുന്നതുവരെ ശ്രീപത്മനാഭസേവിനി വഞ്ചിധർമ്മവർദ്ധിനി രാജരാജേശ്വരി റാണിസേതു ലക്ഷ്മീഭായി മഹാരാജാവായനാം കീഴ്നടപ്പനുസരിച്ചും ബ്രിട്ടീഷ് ഗവമ്മെൻറിൻെറ അംഗീകാരത്തോടുകൂടിയും ശ്രീപത്മനാഭദാസ വഞ്ചിപാല രാമവമ്മ കുലശേഖര കിരീടപതി മന്നേസുൽത്താൻ മഹാരാജരാജ രാമരാജബഹദൂർ ഷംഷെർ ജംഗ് മഹാരാജാവിനുവേണ്ടി റീജൻറായി രാജ്യഭാരം കൈയേററിരിക്കുന്നതാകുന്നു.”

അനന്തരം മഹാരാജാവു തിരുമനസ്സുകൊണ്ടും, റീജൻറു തിരുമനസ്സുകൊണ്ടും ഗവർണ്ണർ ജനറലിൻെറ ഏജൻറും കൂടെ ഉണ്ടായിരുന്ന ഉദ്യോഗസ്ഥന്മാരൊരുമിച്ചു ഡർബാർഹാളിലേക്കു മടങ്ങുകയും അവരവരുടെ സ്ഥാനങ്ങളിൽ ഉപവിഷ്ടരാകയുംചെയ്തു.

ഗവർണ്ണർ ജനറലിൻെറ ഏജൻറു മഹാരാജാവു തിരുമ

നസ്സിലേയും റീജൻറു തിരുമനസ്സിലേയും സംബോധനചെയ്തു താഴെപ്പറയുന്നവിധം പ്രസംഗിച്ചു.

"തിരുമേനിമാരേ!

ഗൗരവമേറിയ ഈ ശുഭമുഹൂൎത്തത്തിൽ, രാജ്യാവകാശത്തേയും ഒരു റീജൻസിയുടെ രൂപീകരണത്തേയും അംഗീകരിക്കുന്നതായ വിളംബരത്തിൽ ആവശ്യമുള്ള ആചാരപരങ്ങളായ നിബന്ധനകളെ, തിരുവിതാംകൂറിൻെറ ഭാവിശ്രേയസ്സിൽ മേൽകോയ്മയ്ക്കുള്ള അപാരമായ ഔൽസുക്യത്തേയും തിരുവിതാംകൂർ ചരിത്രത്തിൽ ഇന്നേദിവസം ആരംഭിക്കുന്ന നൂതനാധ്യായം നാട്ടിൻെറ സാന്മാൎഗ്ഗികവും സാമ്പത്തികവുമായ അഭിവൃദ്ധിയെ സംബന്ധിച്ചിടത്തോളം ഇക്കഴിഞ്ഞതിനേക്കാൾ ഒട്ടും അപ്രധാനമല്ലാത്ത ഒരു പ്രമാണമായിരിക്കുമെന്നുള്ള ശുഭാശംസയേയും തിരുമേനിമാരെ അറിയിക്കുന്നതും കുറേക്കൂടി സ്വന്തനിലയിലുള്ളതുമായ ഒരു സന്ദേശത്താൽ പൂൎത്തിയാക്കേണ്ടതു ഗവർണർ ജനറലിൻെറ ഏജൻെറന്ന നിലയിൽ എൻെറ കടമയാണെന്നു എനിക്ക തോന്നുന്നു.

പ്രായപൂൎത്തിവന്നിട്ടില്ലാത്ത മഹാരാജാവിനുവേണ്ടി രാജ്യഭരണം നടത്തുന്ന ആററിങ്ങൽ തമ്പുരാട്ടിയുടെ ഭരണാധികാരത്തിൽ രാജ്യത്തിൻെറ ഭാഗധേയത്തെ അൎപ്പിക്കുമെന്നുള്ളതു വഞ്ചിരാജ്യചരിത്രത്തിൽ ഇദംപ്രഥമമായിട്ടുള്ളതല്ല. ചരിത്രം ആവൎത്തിക്കുന്നു എന്നു നാം പഠിച്ചിട്ടുള്ളതിനാൽ ഒരു ശതാബ്ദത്തിനു മുമ്പ് ഗൗരി ലക്ഷ്മീഭായിയുടെയും ഗൗരി പാൎവ്വതീഭായിയുടേയും കാലത്തുണ്ടായിരുന്ന ആ ശോഭനകാലം തിരുമനസ്സിലെ ഭരണകാലത്തു ആവൎത്തിക്കുമെന്നു വിശ്വാസപൂൎവം നമുക്ക പ്രതീക്ഷിക്കാവുന്നതല്ലയൊ? ഈ വിഷമ സന്ദൎഭത്തിൽ തിരുവിതാംകൂർ രാജ്യം രാജോചിതമായ അനുഭാവംകൊണ്ടും അവ്യാജരാമണീയം കൊണ്ടും തൻെറ ഭാവിപ്രജകളുടെ സ്നേഹബഹുമാനങ്ങൾക്ക പാത്രീഭ

വിച്ചിട്ടുള്ള ഒരു റീജൻറിൽ അർപ്പിക്കപ്പെട്ടിരിക്കുന്നതും ദൈവാനുഗ്രഹം തന്നെ.

റീജൻറു തിരുമേനി!

ജീവിതത്തിൻെറ മദ്ധ്യദശയിൽത്തന്നെ രാജ്യഭരണസംബന്ധമായ ചുമതലകഠം വഹിക്കാനിടയായതു തിരുമനസ്സിലെ ഭാഗ്യവിശേഷംതന്നെ. അവസാദൌർല്ലഭ്യത്താൽമാത്രം തിരുമനസ്സിലേക്കു ഇതുവരെ സിദ്ധിക്കാതിരുന്ന രാജ്യകാൎയ്യനൈപുണ്യത്തെ സഹജമായ ബുദ്ധിവിശേഷത്താൽ അവിടുന്നു വേഗത്തിൽ സമ്പാദിച്ചുകൊള്ളുമെന്നുള്ളതിനു സംശയമില്ല. നാടുനീങ്ങിയ മഹാരാജാവു തിരുമനസ്സിലെ പരിപൂൎണ്ണവിശ്വാസത്തിനു പാത്രീഭവിക്കാൻ ഭാഗ്യമുണ്ടായ കുശാഗ്രബുദ്ധിയും സമൎത്ഥനുമായ ഒരു ഭരണധുർവഹനെ അദ്ദ്യത്തെ ദിവാനായി ലഭിക്കുന്നതിനാലുള്ള ഗുണം തിരുമനസ്സിലേക്കു ലഭിച്ചിരിക്കുന്നു. അദ്ദേഹം തിരുമനസ്സിലെ വിശ്വാസത്തിനും പാത്രീഭവിക്കുമെന്നുള്ളതു നിശ്ചയംതന്നെ. ഏതാനും വഷത്തേക്കു തിരുമനസ്സുകൊണ്ടു് ഇൻഡ്യയിലെ ഏററവും ഉല്കൎഷോന്മുഖങ്ങളായ നാട്ടുരാജ്യങ്ങളിൽ ഒന്നിൻെറ അവകാശപാരമ്പൎയ്യങ്ങളുടെ ട്രസ്റ്റിയും രക്ഷാധികാരിയും ആയിരിക്കുന്നതാണ്. പുണ്യശ്ലോകനായ ശ്രീമൂലംതിരുനാഠം മഹാരാജാവുതിരുമനസ്സുകൊണ്ടു് ഉത്തമരീതിയിൽ സമാരംഭിച്ചിട്ടുള്ള മഹനീയോദ്യമങ്ങളെ പരിപോഷിപ്പിക്കേണ്ടതു തിരുമനസ്സിലെ കൎത്തവ്യമായിരിക്കുന്നു. തിരുവനന്തപുരം നഗരവാസികഠക്കു ഒരു വൈസ്രായിയെ, അതായതു കഴ്സൺപ്രഭുവിനെ മാത്രമേ സല്കരിക്കാൻ ഭാഗ്യമുണ്ടായിട്ടുള്ളു. അദ്ദേഹം ബുദ്ധിപൂൎവം പ്രസ്താവിച്ചിട്ടുള്ളതുപോലെ നാടുനീങ്ങിയ മഹാരാജാവു യാഥാസ്ഥിതികന്മാരുടെ വീക്ഷണഗതിയെ അത്യന്തം പരിഷ്കൃതങ്ങളായ ആശയങ്ങളോടു സംയോജിപ്പിച്ചിരുന്നു. തിരുമനസ്സിലെ നേതൃത്വത്തിൽ അവിടുത്തെ പൂജനീയനായ പൂൎവ്വഗാമിയാൽ ആരംഭിക്കപ്പെട്ടിട്ടുള്ള രാഷ്ട്രീയപരിഷ്കാരങ്ങഠ ദൃഢീകരിക്കപ്പെട്ടുമെന്നുള്ളതു

നിസ്സംശയമാണെന്നു മാത്രമല്ല നാശകരമായ വെള്ളപ്പൊക്കമോ പ്രകൃതിവികാരത്താൽ ഉണ്ടാകുന്ന മററു അത്യാഹിതങ്ങളോ നേരിടാത്തപക്ഷം സംസ്ഥാനത്തെ മുതലെടുപ്പിൽ ആണ്ടുതോറുമുള്ള ക്രമമായ അഭിവൃദ്ധികൊണ്ടു വിദ്യാഭ്യാസം മുതലായി ദേശീയാൽക്കഷത്തിനു വേണ്ട ഉദ്യമങ്ങൾക്കുള്ള ചെലവു ക്രമപ്രവൃദ്ധമായി തുടൎന്നുകൊണ്ടു പോകാവുന്നതുമാണ്. പരിച്ഛേദാപേക്ഷികളായി തിരുമനസ്സിലേക്കു നേരിടുന്ന സകലവിധ തൎക്കവിഷയങ്ങളിലും—പ്രാരംഭദശയിൽ അവയിൽ ചിലതു ഭയാനകങ്ങളായി തോന്നിയേക്കാം—ആവശ്യപ്പെടുമ്പോഴെല്ലാം നിഷ്പക്ഷമായ ഉപദേശം നല്കുന്നതിനു ഞാൻ സന്നദ്ധനായിരിക്കും. എന്നാൽ, ആവശ്യപ്പെടാതെ ഒരു അഭിപ്രായം പറയുന്നതിനു ഞാൻ സദാ ഏററവും വൈമനസ്യമുള്ളവനാണെന്നും രാജകുടുംബത്തിൻെറ പാരമ്പൎയ്യങ്ങൾക്കും രാജാവിൻെറ അധികാരങ്ങൾക്കും യാതൊരു ഹാനിയും നേരിടാതെ പരിപാലിക്കുന്നതിൽ തിരുമനസ്സിലെ പ്രജകൾ എന്നേക്കാൾ കൂടുതലായി നിഷ്കൎഷയുള്ളവരായിരിക്കയില്ലെന്നും ഞാൻ ഉറപ്പു പറഞ്ഞുകൊള്ളട്ടെ.

രാമവൎമ്മമഹാരാജാവെ!

അവിടുന്നു എത്രയും പ്രധാനമായ ഭാഗം വഹിച്ച് ഈയ്യിടെ നടത്തുന്ന എല്ലാ ക്രിയകളുടേയും പൂൎണ്ണമായ അൎത്ഥം ഗ്രഹിക്കുന്നതിനു ഒരുപക്ഷെ തിരുമനസ്സിലേക്കു പ്രായമായിട്ടില്ലായിരിക്കാം. എന്നാൽ, പുരുഷപ്രായംതികഞ്ഞതിനുശേഷം കഴിഞ്ഞ മൂന്നാഴ്ചകളിലെ സംഭവങ്ങളെ ആലോചനാപൂൎവ്വം ഓൎമ്മിച്ചുനോക്കുമ്പോൾ ഒന്നാമതായി, ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിൽവച്ചു നടത്തിയ ആ ഗൌരവമേറിയ അനുഷ്ഠാനത്തിൽ അവിടുത്തെ പൂൎവ്വികനും ധീരനുമായ മാൎത്താണ്ഡവൎമ്മ മഹാരാജാവിൻെറ ഖഡ്ഗം അവിടുത്തേക്കു നൽകപ്പെട്ടതും, രണ്ടാമതായി, ഇന്നത്തെ ഡർബാറിൽവച്ചു തിരുവിതാംകൂർ മഹാരാജാക്കന്മാരുടെ രത്നഖചിതമായ കിരീടം എൻെറപക്കൽ

നിന്നവാങ്ങി അവിട്ടത്തെ യുവശിരസ്സിൽ ധരിച്ചതിനുശേഷം തിരുമനസ്സുകൊണ്ട് സിംഹാസനാരോഹണം ചെയ്തതും പ്രത്യേകം ഓൎമ്മിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. ആദ്യത്തേതു തിരുമനസ്സിലെ ആത്മീയദായത്തിലും രണ്ടാമത്തേതു ഭൌതികദായത്തിലും അവിട്ടുന്നു പ്രഥമമായി പ്രവേശിച്ചതിന്റെ ചിഹ്നങ്ങളത്രെ. ഈ രണ്ടു ദായങ്ങളേയും വിനിയോഗിക്കാൻ പാത്രമായിത്തീരണമെന്നായിരിക്കണം ഇനിമേൽ തിരുമനസ്സിലെ ആകാംക്ഷ. ഇതു ലഘുവായ ഒരു കാൎയ്യമല്ല. നാടുനീങ്ങിയ മഹാരാജാവിൽ പ്രത്യക്ഷമായി പ്രശോഭിച്ചിരുന്ന സ്വാഭാവികഗാംഭീൎയ്യത്തിന്റേയും, ഗ്രഹണപടുവായ ബുദ്ധിയുടേയും സ്ഥിരമായ കൃത്യബോധത്തിന്റേയും ലക്ഷണങ്ങൾ തിരുമനസ്സിൽ കാണുന്നുണ്ടെന്നുള്ളതു് എത്രയും ശുഭസൂചകമായിരിക്കുന്നു എന്നു മാത്രമല്ല ഭാവിയിൽ മഹാരാജാവായിരിക്കാനുള്ള യാതൊരു പുത്രന്റെയും മാതാവിനു, ആ പുത്രനെക്കുറിച്ചു തിരുമനസ്സിലെ മാതാവിനുള്ളതിനേക്കാൾ ഉൽകൃഷ്ടതരങ്ങളായ മനോരഥങ്ങൾ ഉണ്ടായിരുന്നിട്ടില്ലെന്നു ഞാൻ പറയുന്നതുകേവലം സ്തുതിവാക്യമല്ല. മാതാപിതാക്കന്മാരുടെ വാത്സല്യാതിരേകംകൊണ്ടു് അവിട്ടത്തേയ്ക്കു നിരവധിഗുണങ്ങൾ ഉണ്ടായിട്ടുള്ളതു കൂടാതെ, നിഷ്കളങ്കമായ രാജഭക്തികൊണ്ടും സാൎവത്രികമായ സ്നേഹംകൊണ്ടും ലഭിക്കാവുന്ന സകല പ്രോത്സാഹനവും തിരുമനസ്സിലേക്കു അധീനമായിരിക്കുന്നു. തിരുമനസ്സിലേയ്ക്കു പൂൎണ്ണമായ ഭരണാധികാരങ്ങൾ സിദ്ധിക്കുന്ന കാലത്തു, ബലാസ്ക്വസിന്റെ ചിത്രങ്ങളാൽ തന്റെ ബാല്യത്തിലെ മനോഹരരൂപം അനശ്വരമാക്കപ്പെട്ട സ്പെയിനിലെ ഡാൺകാർലോസ് ബാൽത്തസാറിനെപ്പററി പറഞ്ഞിട്ടുള്ളതുപോലെ "അദ്ദേഹം യഥാൎത്ഥത്തിൽ ഒരു രാജാവും അദ്ദേഹത്തിന്റെ സകല വിചാരങ്ങളും രാജോചിതവുംതന്നെ." എന്നു അവിട്ടത്തെ പുകഴ്ത്തുമാറാകട്ടെ.

ഞാൻ വിരമിക്കുന്നതിനുമുൻപായി, ഇവിടെ കൂടിയിരിക്കുന്നവർ മാത്രമല്ല, സംസ്ഥാനമൊട്ടുക്കുള്ള സകലജനങ്ങളും

സാമാന്യസംതൃപ്തിയോടുകൂടി സ്വീകരിച്ച് ഏററവും സന്ദർഭോചിതമെന്നു കൊണ്ടാട്ടമെന്ന് എനിക്കു നിശ്ചയമുള്ള ഒരു സംഗതി സന്തോഷപുരസ്സരം പ്രസ്താവിച്ചുകൊള്ളുന്നു. തിരുവിതാംകൂർ രാജകുടുംബത്തോടും, ഇന്നേദിവസം സമാരംഭിക്കുന്ന പുതിയ ഭരണത്തോടും തനിക്കുള്ള അപാരമായ സൌഹാർദ്ദത്തിൻെറ ചിഹ്നമായി ബഹുമാനപ്പെട്ട വൈസ്രായിഅവർകൾ, എൻെറ ശുപാർശപ്രകാരം റീജൻറു തിരുമനസ്സിലേക്കും അവിടുത്തെ സഹോദരിയായ ആററിങ്ങൽ ഇളയതമ്പുരാൻ തിരുമനസ്സിലേക്കും വ്യക്തിപരമായ ഒരു ബഹുമതിയായി 'മഹാറാണി' എന്ന സ്ഥാനം നൽകുകയും, ഈ ബഹുമതിദാനത്തെ ഇന്നത്തെ ഡർബാറിൽ പരസ്യമായി പ്രസ്താവിക്കുന്നതിനു എന്നെ അനുവദിക്കയും ചെയ്തിരിക്കുന്നു. ഇവിടെകൂടിയിരിക്കുന്ന സകലൎക്കുംവേണ്ടി ഞങ്ങളുടെ ഹൃദയംഗമങ്ങളായ അനുമോദനങ്ങളെ അവിടുത്തെ അറിയിച്ചുകൊള്ളട്ടെ"

ഗവർണർ ജനറാലിൻെറ ഏജൻറു പ്രസംഗം അവസാനിപ്പിച്ചപ്പോൾ മഹാറാണി റീജൻറുതിരുമനസ്സുകൊണ്ടു താഴെപ്പറയുന്നതിൻവണ്ണം പ്രസംഗിച്ചു.

"മിസ്റ്റർ കാട്ടൺ, മഹതികളെ, മാന്യന്മാരെ!

ഇന്നത്തെ ക്രിയകളുടെകൂട്ടത്തിൽ ഒരു റീജൻസി ഏൎപ്പെടുത്തുന്നതിനുള്ള ഖേദകലുഷമായ ആവശ്യകത ഒരിക്കലുംഉണ്ടാകാതിരിക്കുകയും നാടുനീങ്ങിയ മഹാരാജാവു തിരുമനസ്സിലെ ചുമതലയേറിയ ഭാരം കാലത്തിൻെറ പരിപക്വദശയിൽ എൻെറ പ്രിയപ്പെട്ട സോദരീപുത്രനും യുവാവുമായ മഹാരാജാവിൽ നേരിട്ടു ലഭിക്കാൻതക്കവണ്ണം, ഏതാനും മാസങ്ങൾക്കു മുമ്പുവരെ ആ തിരുമനസ്സിലേക്കു പ്രത്യക്ഷമായി ഉണ്ടായിരുന്ന ആരോഗ്യാവസ്ഥ ഈശ്വരാനുഗ്രഹത്താൽ തുടൎന്നുകൊണ്ടിരിക്കുകയും ചെയ്യേണ്ടിയിരുന്നു എന്നു ഞാൻ പരമാൎത്ഥമാ

യി ആകാംക്ഷിക്കുന്നു. എന്നാൽ ഈശ്വരകല്പിതം അന്യഥാ ആയിത്തീരുകയും, എൻെറ അഭിവന്ദ്യമാതുലനായ നാടുനീങ്ങിയ മഹാരാജാവു തിരുമനസ്സിലെ നിപുണമായ വിനിയമത്താൽ, ഏകദേശം നാല്പതു വഷത്തോളം ഇൻഡ്യയിലെ ഒരു രാജ്യത്തിന് അസുലഭമായ ഐശ്വൎയ്യസമാധാനങ്ങളെ അനുഭവിച്ചിട്ടുള്ള ഈ രാജ്യത്തിൻെറ ഭരണഭാരം ഞാൻ വഹിക്കേണ്ടതായി വരികയും ചെയ്തിരിക്കുന്നു. ഞാൻ അനുഷ്ഠിക്കേണ്ടതായ കൃത്യഭാരത്തിൻെറ വിപുലതയെപ്പററി വിചാരിക്കുമ്പോൾ ത്വരിതമായി ഉൽക്കൎഷം പ്രാപിച്ചുവരുന്ന ഒരു രാജ്യത്തിൻെറ ആവശ്യങ്ങളെ നിവ്വഹിക്കാൻ എനിക്കുള്ള സാമൎത്ഥ്യത്തെപ്പററി അസാമാന്യമായ അവിശ്വാസമാണ് ഉണ്ടാകുന്നതു്.

എന്നാൽ സംസ്കൃതചിത്തനും പണ്ഡിതനും ഇൻഡ്യൻ സിവിൾ സൎവീസിൽ഻ ഖ്യാതിസമ്പാദിച്ചു കഴിഞ്ഞിട്ടുള്ള ഉദ്യോഗസ്ഥനും, ചക്രവൎത്തിമഹാരാജാവു തിരുമനസ്സിലെ പ്രതിനിധിയായി എൻെറ രാജധാനിയിൽ വൎത്തിക്കുന്നയാളും ആയ മിസ്റ്റർ സി. ഡബ്ളിയൂ. ഇ കാട്ടൺ, സി.ഐ ഇ. യുടെ സഹായവും ഉപദേശവും ശ്രമാവഹമായ എൻെറ കൎത്തവ്യാനുഷ്ഠാനത്തിൽ സൎവ്വദാ പ്രതീക്ഷിക്കാമെന്നുള്ള ബോധം അത്യന്തം സന്തോഷപ്രദമായിട്ടുള്ളതാണ്. എന്നെപ്പററി അദ്ദേഹം ചെയ്തിട്ടുള്ള പ്രശംസാപരമായ പ്രസ്താവത്തിനും എൻെറ ഭരണത്തിൻെറ വിജയസിദ്ധിയിൽ അദ്ദേഹം പ്രദൎശിപ്പിച്ച അകൈതവമായ ആകാംക്ഷയ്ക്കും ഞാൻ ഹൃദയപൂൎവ്വം വന്ദനം പറയുന്നു. അദ്ദേഹം നിൎദ്ദേശിച്ചിട്ടുള്ള ഉന്നതാദൎശങ്ങൾക്കു അനുരൂപമായിവൎത്തിക്കാൻ ഞാൻ നിൎവ്യാജം യത്നിക്കുന്നതാണെന്ന് അദ്ദേഹത്തോടു ഉറപ്പു പറയുന്നു. എൻെറ പൂൎവ്വികയായ ആററിങ്ങൽ റാണിയിൽനിന്ന് ബഹുമാനപ്പെട്ട ഈസ്റ്റ് ഇൻഡ്യാകമ്പനിക്കാൎക്ക് അഞ്ചുതെങ്ങിൽ ഒരു സ്ഥലം ലഭിച്ചതായകാലംമുതൽ എൻെറ കുടുംബവും ബ്രിട്ടീഷുകാരും തമ്മിൽ നിലനിന്നുപോരുന്ന പരമ്പരാഗതമായ സൌഹാൎദ്ദ

ത്തെ ഹാനികൂടാതെ സംരക്ഷിക്കുന്നതിനു ഞാൻ സർവാത്മനാ പരിശ്രമിക്കുന്നതാണ്.

എന്നിൽ നിക്ഷിപ്തമായിരിക്കുന്ന പാവനകൃത്യത്തിൻെറ നിർവഹണത്തിനായി എൻെറ ഉദ്യോഗസ്ഥന്മാരും പ്രജകളും എന്നെ സർവാത്മനാ സഹായിക്കുമെന്നു ഞാൻ ഹൃദയപൂർവം ആശിക്കുകയും അതിനു പ്രതിഫലമായി അവരുടെ ക്ഷേമത്തെ പുലർത്തുന്നതിൽ ഞാൻ അവികലശ്രദ്ധയോടുകൂടിയിരിക്കുന്നതാണെന്നു വാഗ്ദാനം ചെയ്യുകയും ചെയ്യുന്നു. വിവേകിയും പരിപക്വബുദ്ധിയും, മിസ്റ്റർ കാട്ടൺ പ്രസ്താവിച്ചതുപോലെ നാടുനീങ്ങിയ മഹാരാജാവു തിരുമനസ്സിലെ പരിപൂർണ്ണവിശ്വാസത്തിനു പാത്രീഭൂതനുമായ ദിവാൻ ബഹദൂർ ടി. രാഘവയ്യാ, സി. എസ്സ് ഐ. യെ എൻെറ ദിവാനായിലഭിച്ചതിൽ എനിക്കുള്ള സംതൃപ്തിയെ പ്രസ്താവിക്കേണ്ടതു് എൻെറ സന്തോഷാവഹമായ കർത്തവ്യാനുഷ്ഠാനമാകുന്നു. ഇക്കഴിഞ്ഞ ഭരണകാലത്തിൽ തിരുവിതാംകൂറിനു സിദ്ധിച്ചിട്ടുള്ള അത്ഭുതകരമായ അഭിവൃദ്ധി ഈ സംസ്ഥാനത്തെ ഇൻഡ്യയിലെ ഇതരരാജ്യങ്ങളുടെ ഇടയിൽ അത്യുൽകൃഷ്ടമായ ഒരു സ്ഥാനത്തിൽ എത്തിച്ചിട്ടുണ്ടു്. ശ്രീമൂലംതിരുനാൾ തിരുമനസ്സുകൊണ്ടു് അവാചീനങ്ങളായ ഭരണാവശ്യങ്ങളാൽ നിർബ്ബന്ധിതങ്ങളായ പല സംഗതികളേയും സാധിക്കുകയോ പ്രതീക്ഷിക്കുകയോ ചെയ്തിട്ടുള്ളതിനാൽ അവിടുത്തെ ചുവട്ടടികളെ പിന്തുടരുകയും എൻെറ പ്രജകളുടെ ഭൌതികവും സാന്മാഗ്ഗികവും ആയ ക്ഷേമത്തിൻെറ സംപ്രാപ്തിക്കുവേണ്ടി യത്നിക്കുകയും യഥാകാലം എൻെറ ഭാരത്തെ എൻെറ സോദരീപുത്രനെ ഏല്പിക്കുകയും മാത്രമേ ഞാൻ ചെയ്യേണ്ടതായുള്ളു. ഞാൻ വഹിക്കേണ്ടതെന്നു ജഗദീശ്വരൻ വിധിച്ചിട്ടുള്ള ഈ ഭാരത്തെ വഹിക്കുന്നതിനുള്ള ശേഷിയും അന്തഃകരണത്തെ അനുസരിച്ചും മനഃക്ഷോഭമോ പക്ഷപാതബുദ്ധിയോ കൂടാതേയും എൻെറ നവീനകൃത്യങ്ങളെ അനുഷ്ഠിക്കുന്നതിനുള്ള ശക്തിയും എനിക്കു

നൽകുന്നതിനു ഞാൻ അദ്ദേഹത്തോടു അഭ്യൎത്ഥിച്ചുകൊള്ളുന്നു. മഹാരാജാവു തിരുമനസ്സിലേയ്ക്കു ദീൎഘായുസ്സും ആരോഗ്യവും ആനന്ദവും ഉണ്ടാകുമാറാകട്ടെ എന്നും ഞാൻ ഭക്തിപൂൎവ്വം പ്രാൎത്ഥിച്ചുകൊള്ളുന്നു.

ബഹുമാനപ്പെട്ട വൈസ്രായി അവർകൾ എന്റെ സഹോദരിക്കും എനിക്കും മഹാറാണി എന്ന സ്ഥാനം നൽകിയിരിക്കുന്നു എന്നു നിങ്ങളുടെ പ്രസംഗാവസാനത്തിൽ ചെയ്ത സന്തോഷപ്രദമായ പ്രഖ്യാപനം കേവലം അപ്രതീക്ഷിതമായിരുന്നു. നിങ്ങൾ മുഖാന്തരം ഞങ്ങൾക്കു നൽകപ്പെട്ട ഈ ഉൽകൃഷ്ടബഹുമതിയെപ്പററി എനിക്കുള്ള കൃതജ്ഞതയേയും ആദരത്തേയും യഥോചിതം പ്രദൎശിപ്പിക്കുന്നതിനു തക്കതായ വാക്കുകൾ ലഭിക്കുന്നില്ലതന്നെ.''

മഹാറാണി റീജൻറു തിരുമനസ്സിലെ പ്രസംഗം അവസാനിച്ചതിനുശേഷം മഹാരാജാവു തിരുമനസ്സുകൊണ്ടു ഗവൎണ്ണർ ജനറലിന്റെ ഏജൻറിനെ ഹാരമണിയിച്ചു. അനന്തരം ഗവൎണ്ണർ ജനറലിന്റെ ഏജൻറു മഹാറാണി റീജൻറു തിരുമനസ്സിനോടു യാത്രപറഞ്ഞു.

അനന്തരം മഹാരാജാവു തിരുമനസ്സുകൊണ്ടു ഗവൎണ്ണർ ജനറലിന്റെ ഏജൻറിനെ ഡർബാർഹാളിന്റെ മദ്ധ്യഭാഗംവരെ ആനയിച്ചു. ഏജൻറു മഹാരാജാവു തിരുമനസ്സിനോടു യാത്രപറഞ്ഞു. അവിടെനിന്നു ദിവാൻ ഏജൻറിനെ അദ്ദേഹത്തിന്റെ വണ്ടിവരെ കൊണ്ടാക്കുകയും പീരങ്കിപ്പട്ടാളക്കാരുടേയും മററുപട്ടാളക്കാരുടേയും പതിവിൻപ്രകാരമുള്ള ആചാരങ്ങളോടുകൂടി അദ്ദേഹം യാത്രതിരിക്കുകയും ചെയ്തു.

അതിനുശേഷം മഹാരാജാവു തിരുമനസ്സുകൊണ്ടു ഡർബാർഹാളിൽനിന്നു തിരിച്ചെഴുന്നള്ളി. അപ്പോൾ ൨൧ ആചാ

രവെടി വയ്ക്കുയും പട്ടാളക്കാർ പതിവുപോലെ ആചാരം ചെയ്യുകയും ചെയ്തു. ബാൻഡുകാർ ദേശീയഗാനം വായിച്ചു.

മഹാറാണി റീജൻറു തിരുമനസ്സുകൊണ്ട് ഉടൻതന്നെ ഡർബാർ ഹാളിൽനിന്നു തിരിച്ചെഴുന്നള്ളി. പട്ടാളക്കാർ ആചാരം ചെയ്യുകയും ബാൻഡുകാർ ദേശീയഗാനം വായിക്കുകയും ചെയ്തു.

അനന്തരം ഇളയമഹാറാണിതിരുമനസ്സുകൊണ്ട് ആററിങ്ങൽ കൊച്ചുതമ്പുരാൻ തിരുമനസ്സോടൊന്നിച്ചു പട്ടാളക്കാരുടെ പതിവായുള്ള ആചാരങ്ങളോടുകൂടി ഡർബാർഹാളിൽനിന്നു തിരിച്ചെഴുന്നള്ളി.

സന്നിഹിതരായിരുന്ന ഉദ്യോഗസ്ഥന്മാരുടേയും അതിഥികളുടേയും കൂട്ടത്തിൽ വലിയകോയിൽത്തമ്പുരാനും കൊച്ചുകോയിൽത്തമ്പുരാനും, കൊല്ലങ്കോട്ടുരാജാവും, നാടുനീങ്ങിയ മഹാരാജാവിൻേറയും അതിനുമുമ്പിലത്തെ മഹാരാജാവിൻേറയും പുത്രന്മാരും, കിളിമാനൂരും വഞ്ചിപ്പുഴയും ചീഫ്കളും ഇടപ്പള്ളിയും പൂഞ്ഞാറും ചീഫ്കളുടെ പ്രതിനിധികളും, കൊട്ടാരം ഉദ്യോഗസ്ഥന്മാരും, ഒന്നാംജഡ്ജിയും, ഹൈക്കോർട്ടിലെ പ്യൂണിജഡ്ജിമാരും, ഗവമ്മെൻറു ചീഫ്സെക്രട്ടറിയും, ഗവമ്മെൻറു ഫിനാൻഷ്യൽ സെക്രട്ടറിയും, ഗവമ്മെൻറു ലാ ഉദ്യോഗസ്ഥന്മാരും, നിയമസഭാ മെംബർമാരും, മേജർ ഡിപ്പാർട്ടുമെൻറുകളുടെ മേലധികാരികളും, കൊല്ലം, കോട്ടയം, ചങ്ങനാശേരി ഈ സ്ഥലങ്ങളിലെ ബിഷപ്പന്മാരും, രണ്ടു മെട്രാപോലിത്തന്മാരും, ആർട്ട്സും സയിൻസും കാളേജുകളിലെ പ്രിൻസിപ്പാൾമാരും, സ്ത്രീകൾക്കുള്ള കാളേജിലെ പ്രിൻസിപ്പാലും, പ്രൊഫസർമാരും, ദിവാൻ പേഷ്കാർമാരും, ഡിസ്ട്രിക്ട ജഡ്ജിമാരും, എക്സിക്യൂട്ടീവു് ഇഞ്ചിനീയർമാരും, പ്രധാനപ്പെട്ട അട്ടത്തുണ്‍ ഉദ്യോഗസ്ഥന്മാരും, യൂറോപ്യന്മാരും ഇൻഡ്യാക്കാരും

ആയ മററു മാന്യന്മാരും ഉണ്ടായിരുന്നു. സന്നിഹിതരായിരുന്ന മാന്യപുരുഷന്മാരുടേയും സ്ത്രീകളുടേയും ആകെ എണ്ണം ൨൦൭ ആയിരുന്നു....... ............

ഈ ദിവസം മഹാറാണി തിരുമനസ്സിലേയ്ക്കു കിട്ടിയ അനുമോദനക്കമ്പികഠം, എഴുത്തുകഠം ഇവയ്ക്കു കൈയും കണക്കുമില്ലായിരുന്നു. ഈ സംഭവത്തെപ്പററി തിരുവിതാംകൂറിലും, കൊച്ചിയിലും, മദ്രാസിലുംമററുമുള്ള പത്രങ്ങളെല്ലാം ഏററവും ശ്ലാഘിച്ചു മുഖപ്രസംഗങ്ങഠം പ്രസിദ്ധപ്പെടുത്തിയിരുന്നു. ബോംബെ, കല്ക്കട്ടാ, അലഹബാദ് മുതലായ സ്ഥലങ്ങളിലെ പത്രങ്ങളിലും ലണ്ടനിലെ ചില മാസികകളിലും മഹാറാണി തിരുമനസ്സിലെ ഗുണഗണങ്ങളെ വൎണ്ണിച്ചു ലേഖനങ്ങഠം പ്രകാശിതങ്ങളായി. ചില പത്രഗ്രന്ഥങ്ങളിൽ തിരുമനസ്സിലെ ഛായാപടവും ഉണ്ടായിരുന്നു. കോട്ടയത്തുനിന്നു പ്രസിദ്ധപ്പെടുത്തുന്ന മലയാളമനോരമ പത്രത്തിൽ ൧൧൦൦ ചിങ്ങം ൨൦-ാംനു-ലെ മുഖപ്രസംഗത്തിൽ ഇപ്രകാരം പ്രസ്താവിച്ചിരുന്നു:—

### സിംഹാസനാരോഹണം.

"തിരുവിതാംകൂർ രാജ്യത്തിൻെറ ആധുനികാഭ്യുദയസൌധത്തിന് അടിസ്ഥാനക്കല്ലിട്ട ശ്രീമൂലംതിരുനാഠം തിരുമനസ്സിലേ തിരോധാനംമൂലം അനാഥമായി ഭവിച്ച രാജകീയ സിംഹാസനത്തിൽ ശ്രീചിത്തിരതിരുനാഠം മഹാരാജാവു തിരുമേനിയെ പ്രതിഷ്ഠാപനം ചെയ്യുന്നതും അവിടുത്തേക്കു നിയമപ്രകാരമുള്ള പ്രായപൂൎത്തി വരുന്നതുവരെ രാജ്യഭരണം നടത്തുന്നതിലേയ്ക്കു മഹാരാജകുടുംബത്തിലെ കാരണവത്തിയായ ലക്ഷ്മീഭായിറാണി മഹാരാജാവു തിരുമേനിയെ രാജപ്രതിനിധിയായി അഭിഷേകം ചെയ്യുന്നതും സംബന്ധിച്ചുള്ള ചടങ്ങുകളെല്ലാം ഏററവും മംഗളകരമായി നിൎവ്വഹിക്കപ്പെട്ടിരിക്കുന്നു എന്നുള്ള സംഗതി അത്യന്തം ചാരിതാൎത്ഥ്യത്തോടുകൂടി പ്രസ്താവിച്ചുകൊള്ളുന്നു.

ബാലനായ രാമവർമ്മമഹാരാജാവു തിരുമനസ്സുകൊണ്ടു കിരീടധാരണം, ആചാരോപചാരങ്ങൾ ആദിയായി സ്വയം നിർവ്വഹിക്കേണ്ട കൃത്യങ്ങളെല്ലാം അവിടുത്തെ പ്രായത്തെ അതിക്രമിച്ചുള്ള പാടവത്തോടും രമണീയത്വത്തോടുംകൂടി നിർവ്വഹിച്ചു എന്നുള്ളതു് സുസമ്മതമായ സംഗതിയാണു്. പൊളിററിക്കൽ ഏജൻറു് മിസ്റ്റർ കോട്ടൺ പ്രസ്താവിച്ചതുപോലെ ഖഡ്ഗധാരണത്തിൻെറയും മകുടധാരണത്തിൻെറയും ആന്തരാർത്ഥം മുഴുവനായി അവിടുന്നു ധരിച്ചില്ലെന്നു വന്നേക്കാമെങ്കിലും അവിടുത്തെ മുൻഗാമിയായിരുന്ന തിരുമനസ്സിലെ പ്രത്യേകസ്വഭാവഗുണങ്ങളിൽ പ്രസ്പഷ്ടമായിരുന്ന നൈസർഗ്ഗികമഹിമയുടെയും പ്രതിഭാശക്തിയുടെയും അന്യാദൃശമായ കർത്തവ്യബോധത്തിൻെറയും പ്രാരംഭലക്ഷ്യങ്ങൾ ഇപ്പോൾത്തന്നെ തിരുമേനിയിൽ കാണപ്പെടുന്നു എന്നുള്ളതു് ശോഭനമായ ഭാവിയുടെ ശുഭശകുനമായിരിക്കുന്നു.

മഹാരാജാക്കന്മാരുടെ കൌമാരദശയിൽ റാണിമാർ രാജ്യംഭരിക്കയെന്നതു തിരുവിതാംകൂർ ചരിത്രത്തിൽ നവീനമായഒരു സംഭവമല്ല. റാണിമഹാരാജാവു തിരുമനസ്സിലെ ഹൃദയവിശാലത, ആത്മസംയമനം, സംസ്കാരം ആദിയായ സ്വഭാവഗുണങ്ങളേയും ഈ കാലത്തിനിടയിൽ അവിടുന്നു ഈ രാജ്യവാസികളായ എല്ലാവരുടേയും അകൈതവമായ സ്നേഹബഹുമാനാദികൾക്കു പാത്രീഭൂതയായിട്ടുണ്ടെന്നുള്ള വസ്തുതയും വിചാരിച്ചാൽ പൊളിററിക്കൽ ഏജൻറു പ്രസ്താവിച്ചതുപോലെ ഒരു വർഷശതത്തിനു മുമ്പുണ്ടായിട്ടുള്ള റാണി ഗൌരി ലക്ഷ്മീഭായി റാണി ഗൌരിപാർവ്വതീഭായി എന്നീ രാജ്ഞിമാരുടെ ഭരണത്തിലുണ്ടായിട്ടുള്ള പ്രകാശമാനമായ കാലഘട്ടം തിരുമനസ്സിലേ ഭരണത്തിൽ ആവർത്തിക്കപ്പെട്ടുമെന്നു വിശ്വാസപൂർവ്വം പ്രതീക്ഷിക്കുവാൻ ഇടയുണ്ടു്. ശ്രീമൂലംതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു് സ്ഥാപിച്ചിട്ടുള്ള അസ്തിവാരങ്ങളിന്മേൽ ഹർമ്മ്യനിർമ്മാണം ചെയ്യുകയെന്നുള്ള റാണിമഹാരാജാവുതിരുമനസ്സിലെ കൃത്യം ഏററവും ദുഷ്കരമായിട്ടുള്ളതുതന്നെയാണു്.

എങ്കിലും അവിടുന്നു രാജ്യഭാരം കൈയേററതിൻെറശേഷം ചെയ്തിട്ടുള്ള ചില പ്രവൃത്തികൾ വളരെ ആശാജനകങ്ങളായിരിക്കുന്നു. കിരീടധാരണമഹോത്സവം ഇതിനുമുമ്പ് കൊണ്ടാടീട്ടുള്ളതു കൊട്ടാരത്തോടു ചേൎന്നു തെക്കേത്തെരുവിലുള്ള കുടിക്കാഴ്ച മുറിയിലായിരുന്നു. എന്നാൽ ജനങ്ങളുടെ സൌകൎയ്യത്തേയും മററും വിചാരിച്ച് ഇപ്പോൾ ഡർബാർഹാളിലേക്കു മാററിയതു് വളരെ ഉചിതമായിരിക്കുന്നു. ഡർബാർഹാളിൽ എല്ലാവരും ഇരിക്കുന്നതിനനുവദിച്ചതും അവിടുന്നു പ്രസംഗംചെയ്യാനെഴുന്നേററപ്പോൾപോലും ആളുകൾ ആസനസ്ഥരാകുന്നതിനനുവദിച്ചതും തിരുമനസ്സിലെ ഹൃദയവിശാലതയേയും അനഹങ്കാരത്തേയും പ്രത്യക്ഷപ്പെടുത്തുന്നു. ആ മഹാസഭയിൽ എഴുന്നേററു നിന്നു പ്രൌഢഗംഭീരമായ വിധത്തിൽ ഒരുപ്രസംഗം ചെയ്തതും വളരെ പ്രശംസാർഹമായിരിക്കുന്നു. സത്യാഗ്രഹത്തടവുകാരെ എല്ലാം വിമോചനം ചെയ്തതിൽനിന്നും അവരുടെ ആദൎശങ്ങളോടു തിരുമനസ്സിലേക്ക് അനുകമ്പയില്ലാതില്ല എന്നു പ്രത്യക്ഷപ്പെടുന്നു. തിരുമേനിയെ മുഖം കാണിക്കാൻ ചെല്ലുന്നവർ പട്ടുംമററും കാഴ്ചവച്ചിട്ടാവശ്യമില്ലെന്നാജ്ഞാപിച്ചതായുംഅറിയുന്നു. ഇപ്രകാരമുള്ള പല സംഗതികളിൽനിന്നും മാമൂലിനെ അതിലംഘിച്ചും കാലോചിതങ്ങളും പ്രജാക്ഷേമകരങ്ങളുംആയ പ്രവൃത്തികൾ ചെയ്യുന്നതിന് അവിടുന്നു സന്നദ്ധയാണെന്നു പ്രത്യക്ഷപ്പെടുന്നു. അവിടുത്തെ ഉത്തമാദർശങ്ങൾ സ്വപ്രജകൾക്കും മാൎഗ്ഗദൎശകമായിരിക്കുന്നതാണ്. "യഥാദേവാ തഥാ ഭക്താ, യഥാരാജാ തഥാ പ്രജാഃ" എന്നുള്ള ആപ്തവാക്യങ്ങൾ സുപ്രസിദ്ധങ്ങളാണല്ലോ. ആകാശം ഭൂമിയോട്ട് അനുരൂപമായിരിക്കുമെന്നും നരഭോജികളുടെ ഈശ്വരൻ ഒരു നരഭോജിയായിരിക്കുമെന്നും കച്ചവടക്കാരുടെ ഈശ്വരൻ ഒരു കച്ചവടക്കാരനായിരിക്കുമെന്നും പ്രസിദ്ധവിജ്ഞാനിയായ എമഴ്സൻ പറയുന്നുണ്ട് അതിന്മണ്ണം കൊട്ടാരവും കുടിലും അനുരൂപപ്പെട്ടിരിക്കുന്നതും മഹാരാജാക്കന്മാരുടെ സ്വഭാവവിശേഷങ്ങളും ആദർശങ്ങളും പ്രജകളിലും പ്രചരിക്കുന്നതും ആണ്.

മഹാരാജാക്കന്മാർ സകലജാതിമതസ്ഥന്മാരെയും ഒരുപോലെ വിചാരിക്കയും അവരുടെ ഐശ്വര്യത്തെ ലാക്കാക്കി പ്രവൎത്തിക്കയും ഈശ്വരഭക്തിയും, സമഭാവനയും, മഹാമനസ്കതയും ഉള്ളവരായിരിക്കയും ചെയ്താൽ പ്രജകൾ സഹോദരസ്നേഹത്തോടെ വൎത്തിക്കയും, മതപ്രതിപത്തിയും, സന്മാൎഗ്ഗനിഷ്ഠയും ഉള്ളവരായിരിക്കയും അങ്ങിനെ രാജ്യത്തു സമാധാനമുണ്ടാകയും ചെയ്യുന്നതാണ്. അതിനാൽ ഉത്തമഗുണസമ്പൂൎണ്ണയായ മഹാറാണിയുടെ സ്വഭാവഗുണങ്ങൾ സ്വപ്രജകളുടെ ഇടയിലും വ്യാപിക്കയും രാജ്യത്തു സമാധാനവും പ്രജകൾക്കു ക്ഷേമവും ഐശ്വൎയ്യവും ഉണ്ടാകയും നാനാജാതിമതസ്ഥരായ പ്രജാവിഭാഗങ്ങൾ മൈത്രിയിൽ വൎത്തിക്കയും പൌരാവകാശങ്ങൾക്കു പ്രജകൾ സമരം ചെയ്യേണ്ട ആവശ്യമില്ലാതെ അതിത്തീരുകയും ചെയ്യുമെന്നു ന്യായമായി ആശിക്കാവുന്നതാണ്. ഇപ്രകാരമുള്ള പല കാരണങ്ങളാലും ഇപ്പോൾ ഉൽഘാടനം ചെയ്യപ്പെട്ടിട്ടുള്ള "തിരുവിതാംകൂർ ചരിത്രത്തിലെ പുതിയ അദ്ധ്യായം" കഴിഞ്ഞ അദ്ധ്യായത്തേ അപേക്ഷിച്ചു നന്മയിലും ഐശ്വൎയ്യത്തിലും അധികം അഭിവൃദ്ധികരമായി തീരുമെന്നു പ്രതീക്ഷിക്കയും ശ്രീ ചിത്തിരതിരുനാൾ രാമവൎമ്മമഹാരാജാവു തിരുമനസ്സിലേക്കും രാജപ്രതിനിധിയായ ശ്രീപത്മനാഭസേവിനി, വഞ്ചിധൎമ്മവൎദ്ധിനി, രാജരാജേശ്വരി, റാണി സേതുലക്ഷ്മീഭായി തിരുമനസ്സിലേക്കും ഒരിക്കൽകൂടി, സകല ഭാവി മംഗളങ്ങളും ആശംസിക്കയും ചെയ്തുകൊള്ളുന്നു."

തൃശ്ശിവപേരൂർനിന്നും പ്രസിദ്ധപ്പെടുത്തുന്ന ലക്ഷ്മീഭായി എന്ന മാസികയിൽ താഴെ പറയുംപ്രകാരം എഴുതിയിരുന്നു.

മഹാറാണി

സേതു ലക്ഷ്മീഭായി തിരുമനസ്സുകൊണ്ട്.

"മഹാറാണി സേതുലക്ഷ്മീഭായി തിരുമനസ്സുകൊണ്ടു ശ്രീ ചിത്തിരതിരുനാൾ മഹാരാജാവു തിരുമനസ്സിലേയ്ക്കു പ്രായ

പൂൎത്തി വരുന്നതുവരെ അവിടുത്തെ പ്രതിനിധി എന്ന നിലയിൽ ധൎമ്മരാജ്യമായ ശ്രീവാഴുംകോടിന്റെ ഭരണാധികാരം യഥാവിധി നിൎവഹിച്ചിരിക്കുന്നതിൽ അപാരമായ സന്തോഷവും സമാധാനവും ഉണ്ടാകാത്തവർ തിരുവിതാംകൂർ ചരിത്രജ്ഞാനം ലേശംപോലുമുള്ളവരിൽ കാണുകയില്ലെന്നാണു ഞങ്ങളുടെ ദൃഢമായ വിശ്വാസം.

'മൂലം' കഴിഞ്ഞാൽ പിന്നെ 'പൂരാടം' തന്നെയാണു വേണ്ടതെന്ന സംഗതിയിൽ പക്ഷാന്തരത്തിന്നവകാശമില്ലല്ലോ. ആൺവഴിത്തമ്പുരാക്കന്മാരുടെ അഭാവം ഇടയ്ക്കിടെ തിരുവിതാംകൂറിലെപ്പോലെ മറെറാരുരാജ്യത്തും ഉണ്ടാകാത്തതിന്നാലായിരിക്കാം അവിടത്തെ പെൺവഴിത്തമ്പുരാക്കന്മാർ വൈദുഷ്യത്തിലും രാജ്യഭരണതന്ത്രനൈപുണ്യത്തിലും ഇതരരാജ്ഞിമാരെയെന്നുവേണ്ട, മഹാരാജാക്കന്മാരെക്കൂടിയും അതിശയിക്കത്തക്ക ബുദ്ധിവൈശദ്യമുള്ളവരായി അവതരിക്കുന്നതെന്നനുമാനിക്കുന്നതിൽ അബദ്ധമുണ്ടെന്നു തോന്നുന്നില്ല.

ആദിത്യവൎമ്മ മഹാരാജാവിന്റെ വാഴ്ചക്കാലത്തു തിരുവിതാംകൂറിൽ അന്തഃഛിദ്രങ്ങളും സാമന്തരാജാക്കന്മാരുടെ അക്രമങ്ങളും മത്സരങ്ങളും കലശലായിരുന്നു എന്നു ചരിത്രം ഘോഷിക്കുന്നുണ്ട്. ഇദ്ദേഹം പ്രജാക്ഷേമോത്സുകനല്ലാതിരുന്നതിനാൽ കൊല്ലവൎഷം ൮൫൨-ൽ ഇദ്ദേഹത്തെ വിഷംകൊടുത്തു കൊന്നതായി പറഞ്ഞുപോരുന്നു. ഇങ്ങിനെയുള്ള ഒരു മഹാരാജാവിന്റെ പിൻവാഴ്ചയാണു ഉമയമ്മമഹാരാജ്ഞിക്കു സിദ്ധിച്ചതെങ്കിലും ആ മഹതിയുടെ ബുദ്ധികൌശലത്താലും ഭരണതന്ത്രത്താലും കലഹങ്ങൾക്കും അക്രമങ്ങൾക്കും രാജ്യത്തു അധിവസിപ്പാൻ അധികകാലം സാധിച്ചില്ല. ഇതിലും വിഷമമേറിയ മറെറാരു ഘട്ടത്തിലാണു മഹാരാജ്ഞിഗൌരലക്ഷ്മീഭായീതിരുമനസ്സിലേക്കു സിംഹാസനാരോഹണം ചെയ്യേണ്ടിവന്നതു്. ൯൮൬-ാമാണ്ടിൽ രാമവൎമ്മമഹാരാജാവു നാടുനീങ്ങുകയും

ബാലരാമവൎമ്മമഹാരാജാവിന്നു മൂപ്പു കിട്ടുകയും ചെയ്തു. അദ്ദേഹത്തിൻെറകാലത്തു നാനാവിധങ്ങളായ ക്ഷോഭങ്ങളും ഇംഗ്ലീഷുകാരുമായി ചില കലഹങ്ങളും ഉണ്ടായി. ഈ അപൽഘട്ടത്തിൽ ലക്ഷ്മീഭായി തിരുമനസ്സിലെപ്പോലെ ഭാഗ്യവും യോഗ്യതയും വിവേകവും തികഞ്ഞിട്ടുള്ള ഒരാളല്ല ഭരണകൎത്തൃത്വം വഹിച്ചിരുന്നതെങ്കിൽ ഈ ധൎമ്മരാജ്യം ഇന്നു നിസ്സംശയം ബ്രിട്ടീഷുഗവൎമ്മെണ്ടിൻെറ നേരിട്ടുള്ള ഭരണത്തിൽപ്പെട്ടുമായിരുന്നു. ൻവന്നു-ാമാണ്ടുമുതൽ നാലുകൊല്ലത്തെ പ്രജാപാലനത്താൽ ക്ഷോഭങ്ങളും കലഹങ്ങളും തിരിഞ്ഞുനോക്കാതെ പമ്പകടക്കുകയും യശസ്സും ഐശ്വൎയ്യവും സമാധാനവും സന്തുഷ്ടിയും രാജ്യത്തു പൂൎവ്വാധികം ശക്തിയോടുകൂടി തള്ളിക്കേറി സ്ഥലംപിടിക്കുകയും ചെയ്തു. തിരുവിതാംകൂർ രാജ്യംവാണ റാണിമാരിൽ ഒടുവിലത്തെയാളാണു് ഗൌരിപാൎവ്വതിഭായിതിരുമനസ്സുകൊണ്ടു്. ഈ മനസ്വിനിയുടെ ഭരണം അവസാനിച്ചതു് കൊല്ലം ൧൦൦൮-ാമാണ്ടിലാണു്. തഞ്ചംനോക്കി വഞ്ചി വയ്ക്കുകയും, അമരം തെറ്റാതെ പിടിക്കുകയും ചെയ്തതിനാൽ തലതിരിയുകയൊ, ചോളിൽകുടുങ്ങുകയോ, ഒഴുക്കം തട്ടുകയോ ചെയ്യാതെ വഞ്ചിവാസികൾ യഥാസുഖം പ്രാപ്യസ്ഥാനം പ്രാപിച്ചിരുന്നു. രാജ്യംഭരിച്ചിരുന്ന തിരുവിതാംകൂർമഹാറാണിമാരുടെ മാഹാത്മ്യം സൂചിപ്പിക്കാൻ വേണ്ടിമാത്രം ഇങ്ങിനെ രണ്ടുവാക്കു പറഞ്ഞതാണു്. ൧൦൬൬-ാമാണ്ടു നാടുനീങ്ങിയ റാണി ലക്ഷ്മീഭായി സി. ഐ. തിരുമനസ്സിലെ വൈദുഷ്യാദി ഗുണങ്ങൾ സുപ്രസിദ്ധങ്ങളാകയാൽ ഇവിടെ പ്രസ്താവിക്കാൻ വിചാരിക്കുന്നില്ല. തിരുമനസ്സിലേ ഗുണപൌഷ്കല്യത്തിൻെറ നിദാനം അവിടുത്തെ പ്രാണപ്രിയനും, സകല കലാവല്ലഭനും കേരളകാളിദാസനെന്നു വിഖ്യാതനുമായിരുന്ന ശ്രീകേരളവൎമ്മ വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ സാഹചൎയ്യവും വിദ്വാന്മാരായ ഉപദേഷ്ടാക്കളുടെ ശിക്ഷാനൈപുണിയുമാണെന്നു പരക്കെ അറിയാവുന്നതാണു്. കേരളവൎമ്മ വലിയ കോയിത്തമ്പുരാൻ തിരുമേനിയാൽ പുത്രീനിൎവ്വിശേഷം വളൎത്തപ്പെട്ട

മഹാറാണിമാരാണ് സേതു ലക്ഷ്മീഭായി അററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സുകൊണ്ടും സഹോദരി സേതുപാർവ്വതീഭായി ഇളയതമ്പുരാൻ തിരുമനസ്സുകൊണ്ടും. ശ്രീമൂലം പൊന്നുതമ്പുരാൻ തിരുമനസ്സുകൊണ്ട് സന്താനവൃക്ഷം നട്ടുപിടിപ്പിച്ച ഈ സന്താനവല്ലികൾ പൊഴിക്കുന്ന സൽഫലങ്ങൾ ഇതാ നാട്ടുകാർ അനുഭവിച്ചു തുടങ്ങിയിരിക്കുന്നു.

"മാതൃകാവനിതമാക്കൊരുതിലകമായി" പരിലസിക്കുന്ന മഹാറാണി സേതുലക്ഷ്മീഭായി അററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സുകൊണ്ട് മാതുലനായ ശ്രീമൂലം പൊന്നുതമ്പുരാൻ തിരുമനസ്സിലേ ഭരണയശസ്സൈശ്വയ്യത്തെ ഒന്നുകൂടി വെൺകളിയിടുന്നതിന്നും മാതുലോപദിഷ്ടവും സ്വാതന്ത്ര്യസിദ്ധവുമായ രാജ്യഭരണതന്ത്രങ്ങൾ രാജഗുണാന്വിതനായ ശ്രീചിത്തിരതിരുനാൾ മഹാരാജാവുതിരുമനസ്സിലെ വാത്സല്യപൂവ്വം അഭ്യസിപ്പിക്കുന്നതിന്നും പ്രായപൂത്തിയെത്തുമ്പോൾ ഭരതൻ ശ്രീരാമനെ രാജ്യഭാരം തിരിച്ചേല്പിച്ചവണ്ണം ചെയ്തു അവിടത്തെ രാജ്യഭരണപാടവം കണ്ടുകൊണ്ടാനന്ദിക്കുന്നതിന്നും പ്രശിഷ്യനിലയിലും തൃപ്പാദം വന്ദിക്കുന്ന കൊച്ചുതമ്പുരാക്കന്മാരെ അനുഗ്രഹിക്കുന്നതിനും അവിടുത്തേക്ക് ആയുരാരോഗ്യാദികളരുളി ചിരകാലം പാലിച്ചുകൊള്ളേണമേ എന്നു ലക്ഷ്മീഭായി ശ്രീമഹാദേവനെ ഭക്തിയോടെ പ്രാത്ഥിച്ചുകൊള്ളുന്നു."

൧൦൯൯-ാമാണ്ട് കക്കടകമാസത്തിലെ ഭയങ്കരമായവെള്ളപ്പൊക്കം തിരുവിതാംകൂർ ജനങ്ങൾക്കു വളരെ കഷ്ടനഷ്ടങ്ങൾക്ക് ഇടയാക്കി. ഇവയെ പരിഹരിക്കുന്നതിന് മഹാറാണി തിരുമനസ്സുകൊണ്ട് വളരെ നിഷ്കഷകൾ ചെയ്തു. ഗവമ്മെണ്ടിൽനിന്നു ഈ വകയ്ക്കു ഒട്ടുവളരെപ്പണം അനുവദിച്ചുകൊടുത്തു കൂടാതെ തിരുമനസ്സിലെ സ്വന്തം വകയിൽനിന്നു കൂടി അനവധി പണം സാധുക്കളുടെ സഹായത്തിനായി കല്പിച്ചു അയച്ചുകൊടുക്കുകയുണ്ടായി. കല്പനപ്രകാരം ചെയ്ത നിവാര

ണശ്രമങ്ങളേയും, പുനരുദ്ധാരണോദ്യമങ്ങളേയുംപററി ൧൧00-ാ മാണ്ടത്തെ ശ്രീമൂലം പ്രജാസഭയിൽ ദിവാൻജി അവർകറ്റ അദ്ദേഹത്തിൻെറ ഉപക്രമപ്രസംഗത്തിൽ വിവരമായി പ്രസ്താവിച്ചിരുന്നു. അതിൽനിന്ന് ഏതാനുംഭാഗംതാഴെചേക്കുന്നു:—

"൧0൯൯-ലെ കാലവഷം അതികഠിനമായിരുന്നതിനാൽ കക്കടകമാസത്തിൽ അഭൂതപൂവ്വമായ വെള്ളപ്പൊക്കമുണ്ടാകുകയും സംസ്ഥാനത്തിൻെറ മദ്ധ്യപ്രദേശങ്ങളിലും വടക്കൻപ്രദേശങ്ങളിലും അനല്പമായ നാശംസംഭവിക്കുകയുംചെയ്തു. എല്ലാ നദികളിലും, വിശേഷിച്ചും കൊല്ലം, കോട്ടയം, ദേവികുളം ഈ ഡിവിഷനുകളിൽ ഉള്ളവയിൽ, വളരെ ദിവസങ്ങളിൽ തുടച്ച്യായി വെള്ളം പൊങ്ങി മലകളിൽനിന്നു സമുദ്രത്തിലേക്കുള്ള അവയുടെ ഒഴുക്കിൽ കന്നുകാലികറക്കും, വസ്തുവകകറക്കും, വിളവുകറക്കും നാശമുണ്ടാക്കി. ജനങ്ങറ വിശേഷിച്ചും പറവൂർ, കുന്നത്തുനാട്ട്, കുട്ടനാട്ട മുതലായ താഴ്ന്നപ്രദേശങ്ങളിലെ നിവാസികറ ഏററവും പരിതാപകരങ്ങളായ സങ്കടങ്ങറക്കു എളുപ്പത്തിൽ ഇരയായി തീൎന്നു. സങ്കടം അനുഭവിക്കുന്നവരെ രക്ഷിക്കുന്നതിനു ഗവമ്മെണ്ടുംപൊതുജനങ്ങളും ഉടനടി വേണ്ട നടപടികറ നടത്തി..................................................

.......ഏകദേശം അരലക്ഷം രൂപ സൌജന്യമായ നിവാരണശ്രമങ്ങറക്കായി സക്കാർ ഖജനാവിൽ നിന്ന് ചെലവാക്കി. ഈ രാജ്യത്തും പുറമേയും ഉള്ള ഉദാരമതികളായ പൊതുജനങ്ങറ ൩൫,000 രൂപയിൽ കൂടുതലായ ഒരു സംഖ്യ സെൻട്രൽ ഫ്ളഡ്റിലീഫ് കമ്മററിക്കാരെ ഏല്പിച്ചു. ഉടനടിയുള്ള സഹായത്തിനുവേണ്ടിയുംപുനരുദ്ധാരണാവശ്യങ്ങറക്കുവേണ്ടിയും ഈ തുകയെ കമ്മററിക്കാർ സ്തുത്യർഹമായും ഭംഗിയായും വിനിയോഗിച്ചു നിവാരണശ്രമങ്ങളുടേയും പുനരുദ്ധാരണോദ്യമങ്ങളുടേയും പ്രത്യേകമേൽനോട്ടത്തിനായി ഗവണ്മെൻറിൽനിന്നു ലാൻഡ്റവന്യൂ കമ്മീഷണരെ നിയോഗിക്കയും അഭയാത്ഥികറക്ക് ജോലിയില്ലാത്ത പ്രദേശങ്ങളിൽ നിവാരണജോ

ലികൾതുടങ്ങുന്നതിന് ചീഫ് എഞ്ചിനീയരോട് ആജ്ഞാപി ക്കയും ചെയ്തു. സാധുക്കൾക്ക വിലകൂടാതേയും മററുള്ളവക്ക അസൽവിലയ്ക്കും പുരപണിക്കുള്ള സാമാനങ്ങൾ വിതരണം ചെയ്യുന്നതിനു വനം ഡിപ്പാർട്ടുമെൻറിനെ ഏല്പ്പിട്ടുത്തി. കണ്ടുകൃഷിവക നെല്ല് സൌജന്യനിരക്കിൽ വില്ക്കുന്നതിന് അനുവദിച്ചിരുന്നു. കൃഷിവായ്പ ഇനത്തിലുള്ളതുക ൫,൦൦,൦൦൦ രൂപയിൽ നിന്ന് ൭,൭൦, ൦൦൦ രൂപ ആയി വദ്ധിപ്പിക്കുകയും, അതിൽ ൭.൦൦,൦൦൦ രൂപ നാശംസംഭവിച്ച പ്രദേശങ്ങളിലുള്ള ജനങ്ങളെ സഹായിക്കുന്നതിനായി നീക്കിവയ്ക്കുയും ചെയ്തു. ഇതിൽ രണ്ടുലക്ഷം രൂപ പരസ്പരസഹായസംഘങ്ങൾവഴി വിതരണംചെയ്യുന്നതിനും ജാഗ്രതയോടുകൂടിയും ശരിയായും വായ്പകൾ കൊടുക്കുന്നതിൽ സംഘങ്ങളെ സഹായിക്കാൻഏ താനും സ്പെഷ്യൽ ഇൻസ്പെക്ടർമാരെ തൽക്കാലത്തേക്കുനിയമി ക്കുന്നതിനും അനുവദിച്ചു. കരമിളവു ചട്ടങ്ങൾപ്രകാരം മദ്ധ്യ തിരുവിതാംകൂറിലും ഉത്തരതിരുവിതാംകൂറിലും ഉള്ള ഭൂമികൾ ക്കു ആ സൌജന്യങ്ങൾ അനുവദിക്കാൻ നിവൃത്തിയില്ലെ ങ്കിലും, കൊല്ലംഡിവിഷനിൽ ൧൦ പകുതികളിലും കോട്ടയം ഡിവിഷനിൽ ൯൩ പകുതികളിലും ഇക്കൊല്ലത്തെ കന്നിപ്പൂ വിലെ കരംപിരിവു് നിത്തിവച്ചതുകൂടാതെ കൊല്ലംഡിവിഷ നിൽ ൭൩൧ പകുതികളിലും കോട്ടയംഡിവിഷനിൽ ൨൩ പ കുതികളിലും കന്നിപ്പൂവിലെ കരം ഇളവുചെയ്യണമെന്നുംഉദ്ദേ ശിക്കുന്നു. ചെങ്കോട്ടയും കരുനാഗപ്പള്ളിയും ഒഴികെ കൊല്ലം ഡിവിഷനിലുള്ള എല്ലാ താലൂക്കുകൾക്കും, തൊടുപുഴ ഒഴികെ കോട്ടയംഡിവിഷനിലുള്ള എല്ലാ താലൂക്കുകൾക്കുംമേല്പറഞ്ഞ വ്യവസ്ഥകൾകൊണ്ടു് ഗുണം സിദ്ധിക്കുന്നതാണ്. വെള്ള പ്പൊക്കത്താൽ നശിപ്പിക്കപ്പെട്ട ഗതാഗതമാർഗ്ഗങ്ങൾ, പാല ങ്ങൾ, കൃഷി സേചനത്തിനും ജലനിർഗ്ഗമനത്തിനും ഉള്ള പണികൾ, ഇവയുടെ പുനരുദ്ധാരണത്തിനായി പൊതുമരാമ ത്തുവകുപ്പിലേക്ക് ഇക്കൊല്ലത്തിൽ മൂന്നുലക്ഷം രൂപ കൂടുതൽ അനുവദിച്ചിട്ടുള്ളതും അവശ്യമുള്ള പുനരുദ്ധാരണവേലകൾ

നടത്തി തൊഴിലില്ലാത്തവക്ക് ജോലി ഉണ്ടാക്കി കൊടുക്കുന്നതിനു ഡിപ്പാർട്ടുമെണ്ട് ഊർജ്ജിതമായി പ്രവൎത്തിച്ചിട്ടുള്ളതും അകുന്നു......................ഇതിൻെറ ഫലമായി നാശംസംഭവിച്ച പ്രദേശങ്ങളിൽ ജനങ്ങളെ യഥാസ്ഥാനം ഉറപ്പിക്കുന്നതിനും സാധാരണ സ്ഥിതികൾ പുനഃസ്ഥാപിക്കുന്നതിനും എത്രയും ആശ്ചര്യകരമായ വിധം എളുപ്പത്തിൽ സാധിച്ചിട്ടുണ്ടെന്നുതന്നെ പറയാം.”

കരുണാനിധിയായ മഹാറാണിതിരുമനസ്സുകൊണ്ടു സാധുക്കൾക്കുവേണ്ടി ഇങ്ങനെയെല്ലാം അനേക സഹായങ്ങൾ ചെയ്തുകൊടുപ്പിച്ചു.

ശ്രീമൂലം തിരുനാൾ തിരുമനസ്സിലെ കാലത്ത് ആരംഭിച്ച വൈക്കം സത്യാഗ്രഹം ആ തിരുമേനിയെ ഒട്ടേറെ സങ്കടപ്പെടുത്തി. എന്നാൽ അധഃകൃതവൎഗ്ഗക്കാരോട് അളവററ അനുകമ്പയുള്ള മഹാറാണി തിരുമനസ്സുകൊണ്ട് അവരുടെ കാൎയ്യത്തിൽ ഗണനീയസഹായങ്ങൾ ചെയ്തു. ഇതിനെ സംബന്ധിച്ചു തിരുവിതാംകൂർ സന്ദർശിച്ചു മഹാറാണി തിരുമനസ്സിലെ മുഖംകാണിച്ച മഹാത്മാഗാന്ധി തിരുമനസ്സിലെപ്പററി വളരെ പ്രശംസിച്ചിട്ടുണ്ട്. “യംഗ്ഇൻഡ്യാ” എന്ന പത്രത്തിൽ അദ്ദേഹം തിരുമനസ്സിലെക്കുറിച്ചു ഇപ്രകാരം എഴുതിയിരുന്നു: —

“........ ..............................

മഹാറാണി റീജൻറു തിരുമനസ്സുകൊണ്ട്.

ഈ കുറിപ്പു നിരൂപണപരമായി എഴുതാൻ ഞാൻ ആഗ്രഹിക്കുന്നില്ല. എന്തെന്നാൽ തിരുവിതാംകൂറിനെ പററി എൻെറ മനസ്സിലുള്ള പടം വളരെ സന്തോഷകരമാണ്. മഹാറാണിറീജൻറുമായുണ്ടായ എൻെറ സന്ദർശനം ഹിതകരമായ ഒരത്ഭുതമാണ് എൻെറ മനസ്സിലുണ്ടാക്കിയത്. അമിതമായി

അലങ്കാരവസ്ത്രങ്ങളും വിഭൂഷണങ്ങളും ധരിച്ചിട്ടുള്ള ഒരു സ്ത്രീയ്ക്കുപകരം നൈസർഗ്ഗികമായ നന്മയും സൽസ്വഭാവവുമുള്ള ഒരു യൌവനയുക്തയായ സ്ത്രീയുടെ സന്നിധിയിലാണു് ഞാൻ ആവിർഭവിച്ചതു്. സൌന്ദര്യത്തിനുവേണ്ടി രത്നങ്ങളെയോ മോടിയുള്ള വസ്ത്രങ്ങടളെയൊ അവർ അവലംബിച്ചിരുന്നില്ല. മഹാറാണിയുടെ ലഘുവായ വസ്ത്രാഡംബരം പോലെതന്നെ അവർ സ്ഥിതിചെയ്തിരുന്ന മുറിയും ലഘുവായവിധം സജ്ജീകരിച്ചിരുന്നു. മഹാറാണിയുടെ അത്യധികമായ ആഡംബരവിഹീനത എന്റെ അസൂയയ്ക്കു പാത്രമായി. അമൂല്യമായ ആഡംബരഭൂഷണങ്ങൾ അണിയുന്ന രാജാക്കന്മാക്കും കുബേരന്മാക്കും ഈ മഹാറാണി ഒരു മാതൃകയാകുന്നു........"

ശ്രീമൂലംതിരുനാൾ മഹാരാജാവു തിരുമനസ്സിലെ പരിപൂർണ്ണവിശ്വാസത്തിനു പാത്രീഭൂതനായ ദിവാൻ ബഹദൂർ ടി. രാഘവയ്യാ സി എസ്. ഐ. അവർകൾ ഏകദേശം പത്തുമാസത്തോളം മഹാറാണി തിരുമനസ്സിലെ ദിവാനായിരുന്നു. പിന്നീടു് അദ്ദേഹം ൧൧00 ഇടവമാസം ൩-ാംനു ഇവിടെനിന്നു പ്രമോഷനായി ബ്രിട്ടീഷ് സർവിസിലേക്കു തിരിയെപ്പോയി. അതിന്റെശേഷം ഇടവം ൩ ാംനു മുതൽ മിഥുനം ൧0-ാംനു വരെ ചീഫ്സെക്രട്ടറി ആർ. കൃഷ്ണപിള്ള ബി. ഏ. ബി. എൽ. ആക്ടിംഗ് ദിവാനായി രാജ്യകാര്യങ്ങൾ നടത്തി.

൧൧00 മിഥുനം ൧0-ാംനു മുതൽ മിസ്റ്റർ മോറിസ് ഇ. വാട്ട്സ്, ബി. ഏ. ബാർ അററ്ലായെ ദിവാനായി നിയമിച്ചു. എന്നാൽ ദേവസ്വം ഭരണം ഒരു ക്രസ്ത്യൻദിവാന്റെ കീഴിൽ ഇരിക്കുന്നതു് അനുചിതമാണു് എന്നു ഒരു അഭിപ്രായം ചില ഹിന്ദുക്കളുടെ ഇടയിൽ ഉള്ളതായി അറിയുകയാൽ തിരുമനസ്സുകൊണ്ടു് ഉടൻതന്നെ അതിനു് ഒരു നിവൃത്തി വരുത്തി ദേവസ്വംഭരണം ദിവാന്റെ പക്കൽനിന്നും എടുത്തു തിരുമനസ്സിലേക്കു് നേരിട്ടു് ഉത്തരവാദിത്വമുള്ളതാക്കി കുട്ട

തൽ അധികാരങ്ങളോടുകൂടി ഒരു കമ്മീഷണറെ ദേവസ്വം ഡിപ്പാൎട്ടുമെൻറ് ഭരിക്കുവാൻ നിയമിച്ചു. ദിവാൻ മിസ്റ്റർ വാട്സിനു കല്പിച്ചുകൊടുത്ത നീട്ടിൻെറ പകൎപ്പു താഴെ ചേൎക്കുന്നു.—

“൧൧-ാമത്. ൧൧൦൦-മിഥുനം ൧൦-ാംനു-

നീട്ട്.

നമ്മുടെ രാജ്യകാൎയ്യാദികൾ ഒക്കെയും വിചാരിക്കുന്നതിനു ൧൧൦൦-ാമാണ്ടു മിഥുനമാസം ൧൦-ാംനു മുതൽക്കു ദിവാനായിട്ടു തന്നെ ആക്കുകകൊണ്ടു നാളതുമുതൽസംസ്ഥാനത്തെ മുതലെടുപ്പിനും ചെലവിനും കാൎയ്യങ്ങൾ വിചാരിക്കുന്നതിനും ഇപ്പോൾ വച്ചിരിക്കുന്ന ചട്ടത്തിൻപ്രകാരവും മേലാൽ നാം നിശ്ചയിക്കുന്നതിന്മണ്ണവും വിചാരിച്ചു ഓരോ ഡിപ്പാൎട്ടുമെൻറുകളിലെയും ഉടമ തൻചെലവു മുതലായതിനു പതിവുപോലെയും വിശേഷാലുമുള്ള ചെലവുകളും ചെയ്യിച്ചു ഇംഗ്ലീഷുഗവൎമ്മെൻറിലേയ്ക്കു ഇവിടെനിന്നു കൊടുപ്പാൻ പതിവു വച്ചിരിക്കുന്ന കിസ്തു കപ്പണവും തവണയ്ക്കു നീക്കം വരാതെ കൊടുപ്പിച്ചു മുതൽ ചെലവുവകയ്ക്കുള്ള കണക്കുകളും എഴുതിത്തീൎപ്പിച്ചു ഖജനാവിലെ ഇരിപ്പുകളും ചുമതലയായി നോക്കി പതിവുചെലവുകൾ കൂടാതെ വിശേഷാൽവേണ്ട ചെലവുകൾക്കും പബ്ളിക്കുമരാമത്തു മുതലായതിനും വേണ്ട പണം നമ്മുടെ അനുവാദം വാങ്ങി ചെലവു ചെയ്യിച്ചു സാധാരണമായി രാജ്യകാൎയ്യം വിചാരിക്കുന്നതിനു പതിവായി നടന്നുവരുന്ന ചട്ടങ്ങളിൽ നമ്മുടെ അനുവാദംകൂടാതെ യാതൊരു ഭേദങ്ങൾ വരുത്താതെയും നൂതനമായ ചട്ടങ്ങൾ ഏൎപ്പെടുത്താതെയും ഇരിക്കയും അങ്ങനെ വല്ലതും ഭേദപ്പെടുത്തേണ്ടതിനും പുതനായി ഏർപ്പെടുത്തേണ്ടതിലേക്കും തക്കഅവശ്യം വല്ലപ്പോഴും ഉണ്ടായാൽ അതിനു ഉചിതമായ കാരണം നമ്മെ ബോധപ്പെടുത്തി അനുവാദമുണ്ടാകുന്നതിന്മണ്ണം നടത്തിക്കയും ചെയ്തു നമുക്കും ബഹുമാനപ്പെട്ട ഇംഗ്ലീഷ് ഗവൎമ്മെൻറിലേയ്ക്കും നെടു

നാളായി നടന്നുവരുന്ന അന്യോന്യവിശ്വാസം മേലും അഭിവൃദ്ധിയായും രാജ്യം സുഭിക്ഷമായും ജനങ്ങൾക്കു ക്ഷേമം വർദ്ധിച്ചും ധർമ്മവും ന്യായവും നടപ്പായും വരാൻതക്കവണ്ണം വിചാരിച്ചു എല്ലാ കാര്യങ്ങളും നമ്മെ ബോധിപ്പിച്ചു വച്ചിരിക്കുന്ന ശമ്പളവും പററി ദിവാൻഉദ്യോഗവും വിചാരിച്ചു നടന്നു കൊള്ളുകയും വേണം. എന്നും

ഇക്കാര്യംചൊല്ലി ൧൧00-ാമാണ്ടു മിഥുനമാസം൧൦-ാംനു-
ദിവാൻ മോറീസു ഇ. വാട്സിനു നീട്ട്
എഴുതിവിട്ട എന്നു തിരുവുള്ളമായ നീട്ട്"

മിസ്റ്റർ വാട്സിനെ ദിവാനാക്കിയപ്പോൾ ചില യഥാസ്ഥിതന്മാർക്ക് അത്ര രുചിച്ചില്ലെങ്കിലും പിന്നീട്ട സകല ജനങ്ങളും അതിൽ സന്തോഷിക്കുക തന്നെയാണു ചെയ്തത്. ഈ നിയമത്തെപ്പററി "ഗജകേസരി" കോഴിക്കോട്ട "മനോരമ" എന്നീപത്രങ്ങളിൽ എഴുതിയിരുന്ന മുഖപ്രസംഗത്തിൽ നിന്നും ഏതാനും ഭാഗങ്ങളെ താഴെ ചേക്കുന്നു:—

"തിരുവിതാംകൂർ

മഹാറാണി തിരുമനസ്സുകൊണ്ടു രാജ്യഭരണം കൈയേററിട്ട് എത്രയോ കുറച്ചുകാലമേ ആയിട്ടുള്ളുവെങ്കിലും അതിനിടയ്ക്കു തിരുവിതാംകൂറിലെ ഭരണകാര്യത്തിൽ തിരുമനസ്സുകൊണ്ട് വരുത്തിയിരിക്കുന്ന ചില മാററങ്ങൾ അവിടുത്തെഭരണതന്ത്രജ്ഞതയ്ക്കു മതിയായ തെളിവുകളാകുന്നു. പ്രജകളിൽ സർവരുടെയും അനുകൂല്യം ഒരുപോലെ ഉണ്ടാകുന്ന വല്ല ഭരണപരിഷ്കാരവും വരുത്താൻ ലോകത്തിൽ യാതൊരു ഗവമ്മെണ്ടിനും സാധിക്കുന്നതല്ല. തിരുവിതാംകൂർ പോലെ വിവിധ ജാതിമതസ്ഥന്മാരും അവരിൽ ഓരോരുത്തക്കും അന്യോന്യവിരുദ്ധങ്ങളായ ആചാരങ്ങളും അവയെ പരിപാലിച്ചുപോരാനു

ള്ള അധികാരേച്ഛയും ഓരോ സമുദായത്തിനും ഇതരസമുദായത്തിന്റെ ഉൽക്കർഷത്തിൽ അസൂയയും ഉള്ള ഒരു രാജ്യത്തിൽ സർവസമ്മതമായ ഭരണപരിഷ്കാരം വരുത്തുന്നത് കേവലം അസാദ്ധ്യമാണ്. ആ നിലയിൽ പ്രജകൾക്ക് ന്യായമായ അഭിപ്രായത്തിന്ന് ഇടവരുത്താതെയും പ്രജകളുടെ ന്യായമായ അഭിപ്രായത്തെ ബഹുമാനിച്ചും മഹാറാണി തിരുമനസ്സുകൊണ്ടു ധീരതയോടുകൂടി ഈ പരിഷ്കാരങ്ങൾ വരുത്തിയതിനെപ്പററി ഞങ്ങൾ തിരുമനസ്സിനെ സവിനയം അഭിനന്ദിക്കുന്നു. മിസ്റ്റർ വാട്സിനെ ദിവാനായി നിയമിച്ചതിൽ തിരുമനസ്സുകൊണ്ടും കാലോചിതമായി രാജ്യത്തിൽ ഉണ്ടാകേണ്ടതായ ഭരണപരിഷ്കാരത്തെ ദീർഘദർശനവൈഭവത്തോടുകൂടി കണ്ടറിഞ്ഞു പ്രവർത്തിച്ചിരിക്കുന്നുവെന്നു പ്രത്യക്ഷമാണ്. ഭരണാധികാരത്തിൽ ഏററവും ഉത്തരവാദിത്വമുള്ള ഒരു ഉദ്യോഗത്തിന്നു എന്നെന്നും സവർണ്ണജാതിക്കാരിൽ വല്ലവരേയും മാത്രമേ നിയമിച്ചുകൂടു എന്നുള്ള ആചാരത്തേയും, മാമൂലിനേയും അനുസരിക്കുന്ന രാജ്യത്തിൽ ചിലപ്രത്യേകജാതിക്കാർക്ക് ഗവൺമെണ്ടിനോടു, കൂറില്ലായ്മയും അവിശ്വാസവും സ്ഥിരപ്പെട്ടുകൊണ്ടിരിക്കയും തരം വരുമ്പോൾ അതു പ്രവൃത്തിമാർഗ്ഗത്തിൽ പ്രത്യക്ഷപ്പെടുകയും ചെയ്യുമെന്നുള്ളതിനു സംശയമില്ല. പുതിയ ഗവൺമെണ്ടിന്റെ നയം അതല്ലെന്നും പ്രജകളുടെ കൂറും വിശ്വാസവും സമ്പാദിപ്പാൻ മഹാറാണി തിരുമനസ്സുകൊണ്ടു ഒരുക്കമാണെന്നും കാണിപ്പാനാണ്, കാലപ്പഴക്കത്താൽ ഏകദേശം സ്ഥിരതപ്രാപിച്ച ഈ മാമൂലിനെ അവിടുന്നു ഭേദിപ്പിച്ചതു്. എന്നാൽ, ദിവാനായി നിയമിക്കുന്നതു്, സാധിക്കുന്നിടത്തോളം തിരുവിതാംകൂർകാരനെത്തന്നെയായിരിക്കണമെന്നുള്ള വാദത്തിൽ അല്പം ന്യായമുണ്ടെന്നു അവിടുത്തേക്കു തോന്നി. തിരുമനസ്സിലേയും ന്യായവാദികളായ പ്രജകളുടേയും അഭിപ്രായമനുസരിച്ചു, യോഗ്യനായ ഒരാളെ കണ്ടുകിട്ടിയതു ഭാഗ്യമായി. ഒരു ക്രിസ്ത്യാനിയെ ദിവാനായി നിയമിച്ചാൽ, ദേവസ്വം ഭരണത്തിന്നു കുഴപ്പംനേരിടുമെന്നായിരുന്നു

മററൊരാക്ഷേപം. മഹാറാണിതിരുമനസ്സുകൊണ്ടു ആ ആക്ഷേപത്തിൻെറ മമ്മം കണ്ടറിഞ്ഞു് അതിനെ യുക്തിപൂവ്വം തച്ചുടച്ചിരിക്കുന്നു. ദേവസ്വം വകുപ്പിനെ പ്രത്യേകം ഒരു കമ്മീഷണരുടെ ഭരണത്തിൻകീഴിലാക്കിയിരിക്കുന്നു.......................................................................................................................”

## “തിരുവിതാംകൂർ മഹാറാണിയുടെ ഭരണനൈപുണ്യം.

രാജ്യഭരണകാൎയ്യത്തിൽ തിരുവിതാംകൂർ മഹാറാണി റീജൻറു് അസാമാന്യമായ വൈദഗ്ദ്ധ്യം കാണിക്കുന്നുണ്ടെന്നു്, തിരുമനസ്സുകൊണ്ടു തിരുവിതാംകൂർരാജ്യഭരണം കൈയേററതിന്നു ശേഷം തിരുവിതാംകൂറിൽ നടന്നിട്ടുള്ള പ്രധാനമായ ഒന്നു രണ്ടു സംഗതികളേപ്പററി നിഷ്പക്ഷബുദ്ധിയോടുകൂടി ആലോചിക്കുമ്പോൾ ആൎക്കും തന്നെ ബോദ്ധ്യപ്പെടാതിരിക്കുകയില്ല. അന്തരിച്ചുപോയ മഹാരാജാവിനെ കണക്കിലധികം പീഡിപ്പിച്ച ‘വൈക്കം സത്യാഗ്രഹമുഷ്കകളെ’ ഏതു വിധമാണു് മഹാരാജ്ഞി തിരുമനസ്സുകൊണ്ടു പൎയ്യവസാനിപ്പിക്കുകയെന്നു ജനങ്ങൾ ജിജ്ഞാസയോടെ കാത്തിരുന്നു. മിസ്റ്റർ ഗാന്ധി തിരുവിതാംകൂറിൽ വരുന്നുവെന്നും വൈക്കം സത്യാഗ്രഹത്തിന്നു് അതു നിമിത്തം ഒരു പുതിയ ജീവൻ ഉണ്ടാകുമെന്നും ഭരണാധികാരികൾക്കു് അതു നിമിത്തം പൂവ്വാധികമായ ബുദ്ധിമുട്ടുകൾ നേരിടുമെന്നും മററും ജനങ്ങൾ വിചാരിച്ചിരുന്നു. എന്നാൽ അതിൻെറ അവസാനം എന്തായിരുന്നു? റോമൻ സാമ്രാജ്യത്തിൻെറ സ്ഥാപകനായ ജൂലിയസ്സ് സീസരുടെ പരാക്രമങ്ങളെ സംബന്ധിച്ച ചരിത്രകാരന്മാർ വൎണ്ണിക്കുമ്പോൾ ആ മഹാപുരുഷൻ ഓരോ രാജ്യങ്ങളിൽ ചെന്നു് അവരെ വശപ്പെടുത്തിയതിനെപ്പററി ഇങ്ങിനെ പ്രസ്താവിക്കാറുണ്ടു്:—“സീസർവന്നു, സീസർ കണ്ടു, സീസർ വശപ്പെടുത്തി”. ഇങ്ങിനെ തന്നെയാണു് മഹാത്മാഗാന്ധിയെപ്പററി ഇന്ത്യയിൽ പലരും പറയാറുള്ളതു്. “ഗാന്ധി

വന്നു, ഗാന്ധി കണ്ടു, ഗാന്ധി ജയിച്ചു" എന്നിങ്ങിനെ മഹാത്മാഗാന്ധിയുടെ ജനസ്വാധീനത്തെപ്പററിയും മററും ജനങ്ങൾ ധരിച്ചിട്ടുണ്ട്. അതുപോലെ തിരുവിതാംകൂറിൽ വളരെ വിഷമതരമായി കിടന്നിരുന്ന"വൈക്കംസത്യാഗ്രഹത്തിൽ പ്രവേശിച്ചിട്ടുള്ളവർ, ഗാന്ധി അവർകൾ വന്നാൽ അവർ വിചാരിച്ചതുപോലെ കാൎയ്യം കലാശിക്കുമെന്നായിരുന്നു കരുതിയിരുന്നത്." എന്നാൽ എന്താണുണ്ടായത്? ഗാന്ധിവന്നു, ഗാന്ധികണ്ടു," പക്ഷെ "ഗാന്ധിയെ ജയിച്ചു." മഹാത്മാഗാന്ധി വന്ന ഉടനെ അദ്ദേഹവുമായിതിരുമനസ്സുകൊണ്ടു ഒരു കൂടിക്കാഴ്ച കഴിക്കുകയും അതിൽവെച്ചു കാൎയ്യത്തിൻെറ സ്വഭാവം മുഴുവനും മഹാത്മാവിനെ പറഞ്ഞു മനസ്സിലാക്കുകയും മററും ചെയ്തതോടുകൂടി വൈക്കം സത്യാഗ്രഹം കൊണ്ടു രാജ്യഭരണകാൎയ്യത്തിൽ വന്നിട്ടുള്ള കുഴപ്പങ്ങൾ നിശ്ശേഷം ഇല്ലാതായിത്തീൎന്നു. അതിന്നുവേണ്ടി ഗവമ്മേണ്ടധികാരങ്ങളെ നടത്തുകയോ ഭരണയന്ത്രങ്ങളെ മുഷ്ക്കോടുപയോഗിക്കുകയോ വേണ്ടിവന്നില്ല. അതിബുദ്ധിമാനായ മഹാത്മാഗാന്ധിക്കു മഹാരാജ്ഞി തിരുമനസ്സിലെ വാദങ്ങളെ കേട്ടപ്പോഴും തിരുമനസ്സിലെ മുഖത്തിൽനിന്നു കാൎയ്യത്തിൻെറ സ്വഭാവം മുഴുവൻ മനസ്സിലായപ്പോഴും വൈക്കം സത്യാഗ്രഹത്തിൻെറ നിരൎത്ഥകതത്വത്തെപ്പററി ബോദ്ധ്യപ്പെട്ടു. കാൎയ്യത്തിൻെറ സ്വഭാവം മുഴുവൻ മനസ്സിലായാൽ മക്കടമുഷ്ടിയോടുകൂടി അദ്ദ്യത്തെ നിലയെത്തന്നെ മുറുക്കിപ്പിടിക്കുന്ന സ്വഭാവം മഹാത്മാവിന്നില്ല. മഹാരാജ്ഞി തിരുമനസ്സുകൊണ്ടു ബുദ്ധിപൂൎവ്വമായി ചെയ്ത വാദങ്ങളുടെ ഫലമായി മഹാത്മാഗാന്ധി കീഴടങ്ങുകയും കാൎയ്യം വളരെ ഭംഗിയായി കലാശിക്കുകയും ചെയ്തു. മഹാരാജ്ഞി തിരുമനസ്സിലെ സ്ഥാനത്തു് വേറെ ആരായിരുന്നാലും ഈ വിധം കാൎയ്യം ഒതുങ്ങുമെന്നു് ഞങ്ങൾക്കു തോന്നുന്നില്ല. ഇതാണു് മഹാരാജ്ഞിയുടെ സീമാതീതമായ ഭരണനൈപുണ്യത്തിൻെറ ഒരു ദൃഷ്ടാന്തം.

പിന്നെ ഒന്നു ദിവാൻജിയുടെ നിയമനത്തെസ്സംബന്ധി

ച്ചാണ്. ദിവാൻ രാഘവയ്യാ അവർകൾ പിരിയുന്ന ഒഴിവിലേക്ക് ഒരു ദിവാനെ നിശ്ചയിക്കേണ്ട കാൎയ്യം വന്നുചേൎന്നു. പലരും പലതും ആലോചിക്കുകയും പറയുകയും ഊഹിക്കുകയും ചെയ്തുവെങ്കിലും ആരും ആലോചിക്കാത്ത വഴിക്കാണ് നിയമനം പോയത്. ബിലാത്തിയിൽ പ്രാക്ടീസ് ചെയ്യുന്ന ബാരിസ്റ്റർമിസ്റ്റർ വാട്സ്, തിരുവിതാംകൂറിൽ ജനിച്ചുവളൎന്നു മദിരാശിയിൽ പഠിച്ച് ഇന്ത്യാഗവൎമ്മേണ്ടിന്റെ കീഴിലുംമററും ഉദ്യോഗങ്ങൾ നോക്കിയതിന്നു ശേഷമായിരുന്നു ബിലാത്തിയിൽ പോയി ബാരിസ്റ്റർഭാഗം പഠിച്ച് അവിടെ പ്രാക്ടീസ് തുടങ്ങിയതെങ്കിലും അദ്ദേഹത്തെപ്പററി തിരുവിതാംകൂറിലും മററും കേട്ട പരിചയമുള്ളവർ അധികം ഉണ്ടോ എന്നു സംശയമാണ്. ഇദ്ദേഹത്തെയാണ് മഹാരാജ്ഞി തിരുമനസ്സുകൊണ്ടു ദിവാനായി നിയമിച്ചിട്ടുള്ളതു്. ഈ നിയമനത്തിൽ ഹിന്തുക്കൾ പലരും പലവിധമായ ആക്ഷേപങ്ങളും ചെയ്തു. തിരുവിതാംകൂറിലുള്ള ഹിന്തുക്ഷേത്രങ്ങളുടെ ഭരണവും മററും ഒരു ക്രിസ്ത്യൻ ദിവാൻജിയുടെ കീഴിൽ വെയ്ക്കുന്നതിലാണ് ഹിന്തുക്കൾക്കുള്ള പ്രധാനമായ ആക്ഷേപം. ഇങ്ങിനെ ആക്ഷേപിച്ചുകൊണ്ട് ഒരു ദീൎഘമായ ലേഖനം ഞങ്ങൾക്കയച്ചുകിട്ടിയിരുന്നതു ഞങ്ങൾ ഈ പംക്തികളിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു. ഹിന്തുക്ഷേത്രങ്ങളുടെ ഭരണകാൎയ്യങ്ങളെ നിൎവ്വഹിക്കുന്ന കൂട്ടത്തിൽ മഹാരാജ്ഞിയുടെ എഴുന്നള്ളത്തോടുകൂടി ദിവാൻജി ക്ഷേത്രങ്ങളിൽ ഉണ്ടായിരിക്കണമെന്നും മററുമുള്ള ചടങ്ങുകൾ പരമ്പരയായി നടന്നുവരുന്നുണ്ടെന്നും അവകകൃത്യങ്ങൾ നിൎവ്വഹിക്കേണ്ടതിന്നു ഒരു ക്രിസ്ത്യൻ ദിവാനായാൽ ശരിയാവുകയില്ലെന്നും മററുമായിരുന്നു ആ ലേഖനത്തിൽ അടങ്ങിട്ടുള്ള സംഗതികൾ. മിസ്റ്റർ വാട്സിന്റെ നിയമനത്തിൽ കാൎയ്യമായി ഇങ്ങിനെ ഒരു ആക്ഷേപമല്ലാതെ വേറെ യാതൊന്നും ഉണ്ടെന്നു തോന്നുന്നില്ല. എന്നാൽ ഈ ആക്ഷേപങ്ങൾ കേവലം തള്ളത്തക്കതല്ലെന്നു കാണുകയാൽ മഹാരാജ്ഞി തിരുമനസ്സിന്റെ കല്പനപ്രകാരം തന്റെ പ്രൈവറ്റ് സിക്രട്ടറി

ദിവാന്റെ നിയമനത്തെ സംബന്ധിച്ച് താഴെ പറയുന്ന വിളംബരം പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു:—

"അടുത്തു് ഉദ്യോഗത്തിൽനിന്നുപിരിയുന്ന ദിവാൻബഹദൂർ ടി. രാഘവയ്യാ സി. എസ്സ്.ഐ. അവർകൾക്ക് പകരം തിരുവിതാംകൂറിലെ ദിവാനായിമോറിസ്സ് വാട്സ് ബി. ഏ. ബാരിസ്റ്റർ അറ്റ്ലാ-അവർകളെ മഹാറാണി റീജന്റു തിരുമനസ്സുകൊണ്ടു് നിയമിച്ചിരിക്കുന്നു. ഒരു ക്രിസ്ത്യൻ ദിവാനിൽ ദേവസ്വങ്ങളുടെ ഭരണത്തെ ഏല്പിക്കുവാൻ ഇടവരുന്നതിനെപ്പററി ഏതാണ്ടു് ഭയത്തോടുകൂടി നോക്കിക്കൊണ്ടുവന്ന ഹിന്തുക്കളുടെ മതസംബന്ധമായ മനക്ഷോഭങ്ങളെപ്പററി ആലോചിച്ചു് ദേവസ്വങ്ങളുടെ ഭരണത്തെ ദിവാൻജിയുടെ കീഴിൽനിന്നു വിടുത്തി, ഒരു പ്രത്യേക കമ്മീഷണരുടെ കീഴിൽ വെക്കണമെന്നു മഹാരാജ്ഞി തിരുമനസ്സുകൊണ്ടു നിശ്ചയിച്ചിരിക്കുന്നു. ഈ പുതിയ കമ്മീഷണർ മഹാരാജ്ഞിയോടുമാത്രം ഉത്തരംപറയേണ്ടതാണെന്നും നിശ്ചയിച്ചിരിക്കുന്നു. ഒരു ക്രിസ്ത്യൻദിവാന്റെ കീഴിൽ വെച്ചതുകൊണ്ടു മതസ്ഥാപനങ്ങൾക്കു ആചാരസംബന്ധമായോ ധനസംബന്ധമായോ വല്ല കോട്ടവും തട്ടുവാനിടയുണ്ടെന്നു യഥാർത്ഥത്തിൽ ഭയപ്പെട്ടു ദിവാന്റെ നിയമനത്തിനു തടസ്ഥംപറഞ്ഞ ഹിന്തുക്കൾക്കു ഈ ഏർപ്പാടു ബോദ്ധ്യമായിത്തീരുമെന്നു മഹാരാജ്ഞി തിരുമനസ്സുകൊണ്ടു വിശ്വസിക്കുന്നു."

ഈ വിളംബരം മഹാരാജ്ഞി തിരുമനസ്സിന്റെ ബുദ്ധിസാമർത്ഥ്യത്തിനു ഒരു ഉത്തമദൃഷ്ടാന്തമാണ്. മതസംബന്ധമായകാര്യങ്ങളോടുകൂടി ഘടിപ്പിക്കുന്നതിനേക്കാൾ, ഭരണകാര്യം തൃപ്തികരമായി നടത്തുന്നതിനു മതസംബന്ധമായ കാര്യങ്ങൾക്കു അതിനുതക്ക പ്രാപ്തിയുള്ള ഒരു ഉദ്യോഗസ്ഥനെ ദിവാന്റെ ഉത്തരവാദത്തിൽനിന്നുവിടുത്തി മഹാരാജ്ഞിയുടെ ഉത്തരവാദിത്വത്തിൻകീഴിൽ മാത്രമായി വെക്കുന്നതാണ് അധികം നല്ല

ന്നൊന്നു രാജ്യഭരണകാൎയ്യങ്ങളിൽ കുറച്ചു പരിചയമുള്ള ഏവ
നും സമ്മതിക്കുന്നതായിരിക്കും. ഒരു ക്രിസ്ത്യൻദിവാനെ നിയ
മിച്ചപ്പോഴെയ്ക്കു ജനങ്ങൾ എന്തെല്ലാം ലഹളയാണു് കൂട്ടിയ
തു്! അധികവും ഹിന്ദുക്കളാൽ നിവസിച്ചുവരുന്നഇൻഡ്യയുടെ
ഭരണം നടത്തുന്നതു ക്രിസ്ത്യൻഗവൎമ്മേൻറാകുന്നു. ഹൈദര
ബാദിലെ നൈസാംമഹാരാജാവിൻെറ പ്രജകളിൽ അധികം
പേരും ഹിന്ദുക്കളാണെങ്കിലും അവൎക്കു മുഹമ്മദീയഭരണംകൊ
ണ്ടു വലിയ ആക്ഷേപമുള്ളതായി തോന്നുന്നില്ല. മതവും രാജ്യ
ഭരണവുംകൂടി കൂട്ടിച്ചേൎത്തു ലഹളകൾ കൂട്ടുന്നതു ഒരിക്കലും ന്യാ
യമല്ല. അതു കാലസ്ഥിതിക്കു പററീട്ടുള്ളതുമല്ല. ഇൻഡ്യാരാ
ജ്യഭരണം കൈയേററെടുത്തപ്പോൾ വിക്ടോറിയാമഹാരാജ്ഞി
മതകാൎയ്യങ്ങളിൽ പ്രവേശിക്കുകയില്ലെന്നും മററും വാഗ്ദത്തം
ചെയ്തിട്ടുണ്ടു്. നാനാജാതിമതസ്ഥന്മാരേയും കൂട്ടി ഭരിക്കേണ്ട
തായി വരുമ്പോൾ മതത്തെ ആസ്പദിക്കാതെ മററുള്ള കാൎയ്യങ്ങ
ളെപ്പററിമാത്രം ആലോചിച്ചു മന്ത്രിമാരെ തിരഞ്ഞെടുക്കേണ്ട
താകുന്നു. പല സംഗതികളെക്കൊണ്ടും മിസ്റ്റർ വാട്സിൻെറ
നിയമനം വളരെ ഉചിതമായിട്ടുണ്ടു്. മതസംബന്ധമായ ആ
ക്ഷേപം മഹാരാജ്ഞി ഇപ്പോൾ തീൎക്കുകയും ചെയ്തു. ഇതുവരെ
കഴിഞ്ഞെടത്തോളം കാൎയ്യത്തിൽ മഹാരാജ്ഞി തിരുമനസ്സു
കൊണ്ടു് വിസ്മയകരമായ ഭരണപ്രാപ്തിയെ പ്രദൎശിപ്പിച്ചിട്ടു
ണ്ടെന്നു ഞങ്ങൾ സന്തോഷപൂൎവ്വം പ്രസ്താവിച്ചുകൊള്ളുന്നു.

മഹാറാണി തിരുമനസ്സിലെ ക്ഷണപ്രകാരം മദ്രാസ്ഗവ
ൎണ്ണരായ ഗോഷൻപ്രഭുവും, പത്നിയും ൧൯൨൬ അക്ടോബർ
മാസത്തിൽ തിരുവിതാംകൂർ സന്ദൎശിച്ചു വളരെസന്തോഷിച്ചു
മടങ്ങി. അവർ കൊച്ചിയിൽ നിന്നും അക്ടോബർ ൧൫-ാംനു
പുറപ്പെട്ടു കോട്ടയം, പീരുമേടു, കൊല്ലം മുതലായ സ്ഥലങ്ങൾ
സന്ദൎശിച്ചുശേഷം ൧൮-ാംനു തിരുവനന്തപുരത്തു എത്തി.
മൂന്നുദിവസം തിരുവനന്തപുരത്തു താമസിച്ചശേഷം ൨൨-ാംനു
കന്യാകുമാരിക്കു പോകയും, അവിടെനിന്നു ൨൪-ാം തിരു

ന്നൽവേലിക്ക പോകയും ചെയ്തു. ഇതു് ഒരു പ്രൈവറ്റുസങ്കേതം ആയിരുന്നു.

൧൧൦൨-ാമാണ്ടു് തുലാമാസം ൩-ാംനു മഹാറാണിതിരുമനസ്സുകൊണ്ടു് തിരുവയറുവാണ കാൎത്തികതിരുനാൾ പെൺവഴി കൊച്ചുതമ്പുരാൻ തിരുമനസ്സുകൊണ്ടു് തിരുവവതാരം ചെയ്തു. രാജകുടുംബത്തിൽ ഒരു പെൺവഴി തമ്പുരാൻകൂടി തിരുവവതാരം ചെയ്തു എന്നു കേട്ടപ്പോൾ തിരുമനസ്സിലെ പ്രജകൾക്കുണ്ടായ സന്തോഷം അളവററതായിരുന്നു.

ഈ സംഭവത്തിനു ഏകദേശം എട്ടു മണിക്കൂറിനുമുമ്പു മാത്രം തിരുമനസ്സിലെ പ്രജകളുടെ യോഗക്ഷേമത്തെ ലക്ഷീകരിച്ചു കല്പിച്ചുചെയ്ത ഒരു മുഖ്യസംഗതി കണ്ടുകൃഷിവസ്തുക്കളുടേയും ശ്രീപാദംവക വസ്തുക്കളുടേയും കരം നെല്ലായി കൊടുത്തുവന്നതിനു പകരം പണമായി കൊടുത്താൽ മതി എന്നു അനുവദിക്കുന്ന കല്പന തൂല്യംചാൎത്തിയതായിരുന്നു. ഇതുകണ്ടു കൃഷിവസ്തുവനുഭവക്കാൎക്കു എത്രമാത്രം രക്ഷ നൽകി എന്നുള്ളതു പറഞ്ഞറിയിക്കാൻ പ്രയാസമാണു്.

ഈ ശ്ലാഘ്യകൃത്യത്തെപ്പററി 'സ്വാതന്ത്ര്യകാഹളം' എന്ന പത്രത്തിൽ എഴുതിയിരുന്ന മുഖപ്രസംഗത്തിൽനിന്നു ഏതാനുംഭാഗം താഴെ ചേൎക്കുന്നു:—

കണ്ടുകൃഷിക്കരം.

"കണ്ടുകൃഷിവസ്തുക്കളുടെ കരമൊടുക്കുസമ്പ്രദായങ്ങളിൽ കുടിയാനവന്മാൎക്കു നേരിട്ടുകൊണ്ടിരുന്ന കഷ്ടനഷ്ടങ്ങൾക്കതിരില്ല. നാലാമത്തെ പ്രജാസഭാസമ്മേളനം മുതൽ ഇതിനെപ്പററി പല പ്രതിനിധികളും ഗവൎമ്മെൻറിനോടു സങ്കടമറിയിച്ചിട്ടുണ്ടു്. നിയമസഭയുടെ കഴിഞ്ഞ ചില യോഗങ്ങളിലും കണ്ടുകൃഷിക്കാൎയ്യം ഗവൎമ്മെൻറിൻെറ ഗാഢമായ ശ്രദ്ധയ്ക്കു

ക്ഷിഷയീഭവിക്കുവാൻ ചില സാമാജികന്മാർ ശ്രദ്ധിച്ചിട്ടുള്ള തായി കാണുന്നു. പണ്ടാരവകയും ദേവസ്വംവകയുമായ വസ്തു ക്കളുടെ കരം നെല്ലായിരുന്നതിനെ ഭേദപ്പെടുത്തുവാൻ ഉത്സാ ഹിച്ച ദിവാൻ മി: വി. പി. മാധവറാവുവിൻെറകാലത്തും ക ണ്ടുകൃഷി വസ്തുക്കളുടെ കരം നെല്ലിൽനിന്നും പണമാക്കുവാൻ സാധിച്ചിട്ടില്ല. കണ്ടുകൃഷിവസ്തുക്കൾ രാജകുംടുബത്തിലെ സ്വന്തം വകയാകയാൽ മററാക്കും ഗരതിൽ കൈകടത്തി ഒരു ഭേദഗതിവരുത്തുവാൻ പാടില്ലെന്നായിരുന്നു അന്നത്തെ രീതു മാനം. ഇപ്രകാരം കണ്ടു കൃഷിക്കാര്യങ്ങളിൽ കുടിയാനവന്മാ ക്ക് അനുകൂലമല്ലാത്ത നിലയിൽ പണ്ടേപ്പോലെ നടന്നുവരു ന്നതുകൊണ്ട് കുടിയാനവന്മാൎക്കു പലവിധ കുഴപ്പങ്ങളും നേരി ട്ടിട്ടുണ്ട്. എന്നാൽ ഈ കുഴപ്പങ്ങളെ പരിഹരിക്കത്തക്കവിധം മഹാറാണി റീജൻറു തിരുമനസ്സുകൊണ്ടു ഇപ്പോൾ കല്പിച്ചു ചില വ്യവസ്ഥകൾ ചെയ്തിരിക്കുന്നതായി കാണുന്നതിൽ ഞ ങ്ങൾ വളരെ സന്തോഷിക്കുന്നു. പ്രജാവാത്സല്യം ഭരണധുര ന്ധരനുമായിരുന്ന നാടുനീങ്ങിയ ശ്രീമൂലംതിരുനാൾ തിരുമ നസ്സിലേയ്ക്കുപോലും ക്ഷിപ്രസാദ്ധ്യമാകാതിരുന്ന ഒരു സംഗ യാണ് മഹാറാണി റീജൻറു തിരുമനസ്സുകൊണ്ടു ഇപ്പോൾനി ഷ്പ്രയാസം സാധിച്ചിട്ടുള്ളത്. പ്രജകളുടെ ന്യായമായ സ ങ്കടങ്ങളേയും അപേക്ഷകളേയും ഗ്രഹിച്ചു യഥാവസരം പരി ഹാരമുണ്ടാക്കിക്കൊടുക്കുവാൻ തിരുമനസ്സിലേയ്ക്കുള്ള അന്യാദൃ ശമായ ഔജ്ജ്വിത്യവും സന്മനസ്സും ഈ സംഗതിയിൽ വേണ്ട വണ്ണം തെളിഞ്ഞിട്ടുണ്ട്.................................

കണ്ടുകൃഷി കുടിയാനവന്മാർകൊടുക്കേണ്ട വരി, ഞവര, ധമ്മപ്പുല്ല് എന്നിങ്ങനെയുള്ള ഇനങ്ങൾകൂടി നിറുത്തൽചെ യ്തു് ആ മാൎഗ്ഗത്തിലും ജനങ്ങളുടെ സങ്കടങ്ങളെ പരിഹരിക്കു വാൻ ഗവമ്മെൻറ് ശ്രമിച്ചതു ശ്ലാഘനീയമായിരിക്കുന്നു. ഈ വക സംഗതികളിൽ ജനാഭീഷ്ടമനുസരിച്ചു രാജ്യക്ഷേമകര മായി സധൈയ്യം പ്രവൎത്തിക്കുന്ന മഹാറാണി റീജൻറു തിരുമ

നസ്സിലെ ഗവമ്മെണ്ടിനേയും തിരുമനസ്സിലെ ഗവമ്മെണ്ടിന് സാഹായ്യകമായിപ്രവത്തിക്കുന്ന ദിവാൻ മി. എം. ഈ. വാട്ട്സിനേയും ഞങ്ങൾ സാഹ്ലാദം അഭിനന്ദിച്ചു കൊള്ളുന്നു കണ്ടുകൃഷിവസ്തുക്കൾ അനുഭവിക്കുന്ന കുടിയാനവന്മാരെല്ലാം അവരവരുടെ ദേശങ്ങളിൽ പൊതുയോഗങ്ങൾ വിളിച്ചുകൂട്ടി ഈ കാൎയ്യത്തിൽ തിരുമനസ്സിലെ ഗവമ്മെൻറിനോടുള്ള ഭക്ത്യാദരങ്ങളെയുംകൃതജ്ഞതകളെയും രേഖപ്പെടുത്തി തൃപ്പാദങ്ങളിൽ സമൎപ്പിക്കണമെന്നും ഇതിലേയ്ക്കു കുട്ടനാട്ടുകാർ പ്രത്യേകം ഉത്സാഹിക്കണമെന്നും ഞങ്ങൾക്കാഗ്രഹമുണ്ടു. ശ്രീകാൎത്തികതിരുനാൾ കുഞ്ഞോമനത്തമ്പുരാൻെറ തിരുവവതാരകാലത്തു നെൽക്കരം നിറുത്തൽചെയ്യപ്പെട്ടെന്നുള്ള സന്തോഷവാൎത്തകൂടി ജനങ്ങളിൽ പതിയുവാനിടയായിട്ടുള്ളതുതിരുവിതാംകൂർ രാജ്യചരിത്രത്തിൽ ശാശ്വതമായി പ്രശോഭിക്കുന്ന ഒരദ്ധ്യായമായിത്തീരുമെന്നുള്ളതിന് യാതൊരു സംശയവുമില്ല"

൧൧൦൩ മകരം ൨൨-ാംനു ശ്രീചിത്തിരതിരുനാൾമഹാരാജാവു തിരുമനസ്സിലെ തിരുമാടമ്പു അടിയന്തിരം ഏററവും ആഘോഷപൂൎവം നടത്തപ്പെട്ടു.

൧൯൨൭ നവംബർമാസത്തിൽ മഹാറാണി തിരുമനസ്സിലെ ക്ഷണം അനുസരിച്ചു് ഇൻഡ്യാസേനാപതിയായ ഫീൽഡ്മാർഷൽ|സർ. വില്യംബൎഡ്വുഡ്ഡും മദാമ്മയും തിരുവിതാംകൂർ സന്ദൎശിച്ചു വളരെ സന്തോഷിച്ചു മടങ്ങി. ആ മഹാൻ അയച്ച ഒരു എഴുത്തിൽ മഹാറാണി തിരുമനസ്സിലെ ഗുണഗണങ്ങളെയും രാജ്യഭരണനൈപുണ്യത്തെയും പററി വളരെ ശ്ലാഘിച്ചു പറഞ്ഞിട്ടുണ്ടു്.

തിരുമനസ്സുകൊണ്ടു രാജ്യഭാരം ഏററു ഇപ്പോൾ നാലു കൊല്ലമേ ആകുന്നുള്ളു. എന്നു വരികിലും അതിനിടയിൽ നാല്പതു കൊല്ലം കൊണ്ടു ചെയ്യാൻ സാധിക്കാത്തതായ അന

വധി ഗ്രന്ഥങ്ങൾ തിരുമനസ്സുകൊണ്ട് ഈ നാട്ടിലേക്കു ചെയ്തു കഴിഞ്ഞിരിക്കുന്നു.

തിരുമനസ്സു കൊണ്ടു ചെയ്തിട്ടുള്ള പ്രയോജനകരങ്ങളായ പരിഷ്കാരങ്ങളുടെ വിവരം ഈ കഴിഞ്ഞ ഏതാനും കൊല്ലങ്ങളിലെ രാജ്യഭരണ റിപ്പോർട്ട് വായിച്ചു നോക്കിയാൽ അറിയാവുന്നതാണ്. അവയിൽ ചിലതു മാത്രം താഴെ വിവരിക്കാം. തിരുമനസ്സുകൊണ്ട് രാജ്യഭാരം ഏററതിൽ പിന്നീടു പ്രകൃതിദേവി അത്യന്തം ഔദാര്യവതിയായി തന്നെ ഇരിക്കുന്നു അതിനാൽ കൃഷി, കച്ചവടം മുതലായവയ്ക്കു അഭിവൃദ്ധിയുണ്ടായിവരുന്നു. ഒരു രാജ്യത്തിന്റെ ക്ഷേമവും, ഐശ്വര്യവും അതിന്റെ ധനസ്ഥിതിയെ ആശ്രയിച്ചിരിക്കും എന്നുള്ളതു് ഒരു മൂലതത്വമാണ്. ശ്രീമൂലംതിരുനാൾ മഹാരാജാവു് തിരുമനസ്സുകൊണ്ടു നാടുനീങ്ങിയ ൧൦൯൯-ാമാണ്ടത്തെ രാജ്യഭരണറിപ്പോർട്ടിൽനിന്നു ആ ആണ്ടത്തെ വരവു ൧,൯൯, ൫൪, ൨൪൨ രൂപയുംചെലവു ൧,൯൮, ൩൪, ൪൮൮ രൂപയും ആണെന്നുകാണുന്നു. എന്നാൽ നമ്മുടെ മഹാറാണി തിരുമനസ്സിലെ ഭരണ സാമർത്ഥ്യത്തിന്റെ ഫലമായി ഈ രാജ്യത്തെ വരവു ക്രമേണവർദ്ധിച്ചുവർദ്ധിച്ചുവന്നു ൧൧൦൨-ാമാണ്ട് ൨,൩൨ ൫൦,൦൦൦ രൂപായായിരിക്കുന്നു. തന്നാണ്ടത്തെചെലവു ൨,൦൪,൫൦,൦൦൦, രൂപയുംനീക്കി ൧൧൦൨-ാമാണ്ടു അവസാനത്തിൽ ഏകദേശം ൩൭ ലക്ഷം രൂപാമിച്ചം ഉണ്ടെന്നു കേൾക്കുമ്പോൾ ആർക്കാണ് മഹാറാണി തിരുമനസ്സിലെ ഭരണ പാടവത്തെപ്പററി ആശ്ചര്യവും ആനന്ദവും ഉണ്ടാകാത്തതു്. സാക്ഷാൽ മഹാലക്ഷ്മിദേവിയുടെ തിരുവവതാരംതന്നെയോ മഹാറാണി തിരുമേനി എന്നു തോന്നത്തക്ക നിലയിൽ അത്രസുഭിക്ഷമാകുന്നു ഇപ്പോൾ രാജ്യത്തിന്റെ കോശസ്ഥിതിയും പ്രജകളുടെ സാമ്പത്തികാവസ്ഥയും. കൃഷി, കച്ചവടം, കൈത്തൊഴിൽ ഇവയെ വർദ്ധിപ്പിക്കുന്ന വിഷയത്തിലും, സാധുക്കളായ പുലയർ, യുദ്ധനിവൃത്തന്മാർ ഇവൎക്കു ഭൂമിപതിച്ചുകൊടുക്കുന്ന വിഷയത്തിലും, തിരുമനസ്സുകൊണ്ട്

പ്രത്യേകനിഷ്കൎഷ ചെയ്തു വേണ്ട നടപടികൾ നടത്തിച്ചു വരുന്നു.

"അഹിംസാപരമോധൎമ്മഃ" എന്ന പ്രമാണത്തെ അടിസ്ഥാനമാക്കി തിരുമനസ്സുകൊണ്ടു ക്ഷേത്രങ്ങളിൽ ആടു, കോഴി മുതലായ ജന്തുക്കളെ കൊല്ലുവാൻ പാടില്ലാ എന്നു വ്യവസ്ഥ ചെയ്തു. ഈ ശ്ലാഘനീയ പ്രവൃത്തിയെപ്പററി അഭിനന്ദിച്ചു അനവധി എഴുത്തുകൾ ഓരോ രാജ്യങ്ങളിൽനിന്നും തിരുമനസ്സിലേക്കു കിട്ടിയിട്ടുണ്ടു്. ചേൎത്തല ക്ഷേത്രത്തിൽ ആഭാസമായ പൂരപ്പാട്ടു പാടാൻ പാടില്ല എന്നും തിരുമനസ്സുകൊണ്ടു് അനുകമ്പാ പുരസ്സരം വ്യവസ്ഥ ചെയ്തിട്ടുണ്ടു്.

ശ്രീമൂലംതിരുനാൾ തിരുമനസ്സിലെ കാലത്തു ദേവസ്വങ്ങളെ റവന്യൂഡിപ്പാൎട്ടുമെണ്ടിൽനിന്നും വേൎതിരിച്ചു എന്നുവരികിലും റവന്യൂ ഡിപ്പാൎട്ടുമെണ്ടിൽ ഹിന്ദുക്കളല്ലാത്തവരെ വലിയഉദ്യോഗങ്ങളിൽ നിയമിച്ചു വന്നിരുന്നില്ല; എന്നാൽ ആ മാമൂൽ മാററി ഒരുകൃസ്ത്യാനിയെ ദിവാൻപേഷ്കാരായിനിയമിച്ചതും തിരുമനസ്സുകൊണ്ടാണു്. നമ്മുടെ മഹാറാണി തിരുമനസ്സുകൊണ്ടു തന്നെയാണു ഡിവിഷൻ അസിസ്റ്റൻറു തുടങ്ങിയുള്ള വലിയ ഉദ്യോഗങ്ങൾ കൊടുത്തു ഈഴവസമുദായത്തെ പ്രോത്സാഹിപ്പിച്ചു വരുന്നതു്. നിയമനിൎമ്മാണസഭയിൽ ആദ്യമായി ഒരു സ്ത്രീയെ സാമാജിക ആക്കിയതും അവിടുന്നു തന്നെയല്ലാതെ മററാരുമല്ല.

ഈ പരിഷ്കാരങ്ങൾ എല്ലാം തിരുമനസ്സിലെ വിശാലമനസ്കതയ്ക്കു പ്രത്യക്ഷലക്ഷണങ്ങളായി പരിലസിക്കുന്നു.

വിദ്യാഭ്യാസപ്രചാരത്തിലും മററും പ്രത്യേക താല്പൎയ്യമുള്ള നമ്മുടെ തിരുമേനി വിദ്യാഭ്യാസഡിപ്പാൎട്ടുമെൻറിനു അരണ്ടുതോ

റും കൂടുതൽ പണം അനുവദിച്ചു കൊടുത്തു അനവധി പരിഷ്കാരങ്ങൾ ആ ഡിപ്പാർട്ടുമെണ്ടിൽ നടപ്പിൽ വരുത്തി.

ചേർത്തല മുൻകാലത്തു ഒരു പ്രധാനസ്ഥലവും ഇടക്കാലത്തു വടക്കൻഡിവിഷൻെറ തലസ്ഥാനവുമായിരുന്നു. അവിടെ ചെന്നുചേരാൻ നല്ല റോഡില്ലാത്തതിനാൽ അവിടുത്തെ ജനങ്ങൾ കൊല്ലംതോറും പ്രജാസഭയിലും മററും പരാതികൾ പറഞ്ഞുവന്നിരുന്നു. എന്നാൽ അവരുടെ പരാതിക്കു ഒരു പരിഹാരം ഉണ്ടാക്കി ആലപ്പുഴനിന്നും ചേർത്തലയ്ക്കുറോഡു വെട്ടി കൊടുപ്പിച്ചതു നമ്മുടെ മഹാറാണി തിരുമനസ്സിലെ രാജ്യഭാരകാലത്താണ്. ഇപ്പോൾ കൊല്ലം മുതൽ ചേർത്തല വരെ യാതൊരു അസൌകര്യവുമില്ലാതെ വണ്ടിയിൽ യാത്ര ചെയ്യാവുന്നതാണ്. ഈ റോഡിനെ കൊച്ചിവരെ നീട്ടുന്നതിനും വേണ്ട ഏർപ്പാടുചെയ്തുവരുന്നുണ്ടു്. ഇതുപോലെ ജനോപകാരപ്രദമായ അനവധി റോഡുകൾ, തോടുകൾ മുതലായവയെല്ലാം വെട്ടിക്കുന്നതിനും, പഴയവയെ നന്നാക്കിക്കുന്നതിനും ആയി മഹാറാണി തിരുമനസ്സുകൊണ്ടു വളരെ പണം ആണ്ടുതോറും അനുവദിക്കുന്നുണ്ടു്.

റയിൽവെ തിരുവനന്തപുരത്തു കടപ്പുറത്തുനിന്നും ഠൌണിലേക്കു നീട്ടുന്നതിനും ഠൌണിൽ ഒരു വലിയ സെൻട്രൽ സ്റ്റേഷൻ കെട്ടുന്നതിനും അനുവദിച്ചു വേണ്ട നടപടി നടന്നുവരുന്നു. നാഗർകോവിലേക്കു റയിൽവേ ലയിൻ നീട്ടുന്നതിനും, കൊല്ലത്തുനിന്നു വടക്കോട്ടു ഒരു ലയിൻ നടപ്പാക്കുന്നതിനും ആലോചനകൾ നടക്കുന്നുണ്ടു്.

തിരുവനന്തപുരം ഠൌണിൽ വൈദ്യുതപ്രകാശം നടപ്പിൽ വരുത്തുന്നതിനും അരുവിക്കര നിന്നു ജനങ്ങളുടെ ഉപയോഗത്തിനായി കുഴൽവഴി വെള്ളം കൊണ്ടുവരുന്നതിനും കല്പിച്ചനുവദിച്ചതനുസരിച്ചു ജോലികൾ ആരംഭിച്ചിരിക്കുന്നു.

അശ്ശുപത്രികൾ ഇല്ലാത്ത ഓരോ സ്ഥലങ്ങളിൽ അവ ഏൎപ്പെടുത്തുന്നതിനും ഇപ്പോൾ സ്ഥാപിച്ചിട്ടുള്ള ഓരോ അശ്ശുപത്രികൾക്കു മരുന്നുകൾ, മറ്റോരോ സാമാനങ്ങൾ ഇവ വാങ്ങുന്നതിനും മററുമായി തിരുമനസ്സുകൊണ്ടു കൊല്ലംതോറും ഓരോ വലിയ തുക അനുവദിക്കാറുണ്ട്.

ഇങ്ങനെ ജനങ്ങളുടെ ക്ഷേമത്തിനും ഐശ്വൎയ്യത്തിനും വേണ്ടി അനവരതം അനവധി സദ്വ്യവസായങ്ങളിൽ വ്യാവൃതയായിരിക്കുന്ന മഹാറാണി തിരുമേനിയെ കൃതജ്ഞതരും കൃതകൃത്യരുമായ അവിടുത്തെ പ്രജകൾ ആബാലവൃദ്ധം—ജാതിമതഭേദമെന്നിയെ—വിഖ്യാതയായ വിക്ടോറിയാ മഹാരാജ്ഞിക്കു തുല്യയായി വിചാരിച്ചു അവരുടെ ഹൃദയകമലങ്ങളിൽ പ്രതിഷ്ഠിച്ചു ആരാധിച്ചുപോരുന്നു.

൧൧൦൨-ാമാണ്ടത്തെ ശ്രീമൂലംപ്രജാസഭയിൽ ദിവാൻജി അവൎകൾ അദ്ദേഹത്തിൻെറ ഉപക്രമപ്രസംഗത്തെ ഇപ്രകാരം പറഞ്ഞവസാനിപ്പിച്ചു:—

"എൻെറ പ്രസംഗത്തിൽ ഏററവും സന്തോഷാവഹമെന്ന് എനിക്ക് തോന്നുന്ന ഭാഗത്തിലേക്കു ഞാൻ ഇതാ പ്രവേശിക്കുന്നു. മഹാറാണിറീജൻറു തിരുമനസ്സിലേക്കു എനിക്കുള്ള നിസ്സീമമായ കടപ്പാടിനെ ഞാൻ പരസ്യമായി പ്രകാശിപ്പിച്ചുകൊള്ളുന്നു. അനവധി വൈഷമ്യങ്ങളാൽ പീഡിതനായും പലവിധേനയുള്ള ചിന്താഭാരത്തിനധീനനായും ഇരുന്നതിനിടയിൽ, ന്യായമായ വിധത്തിൽ, കൃത്യനിഷ്ഠയോടുകൂടി നിങ്ങൾക്ക് അല്പമെങ്കിലും തൃപ്തികരമാംവണ്ണം രാജ്യഭരണം നടത്തിക്കൊണ്ടു പോകുന്നതിന് എനിക്കു സാധിച്ചിട്ടുണ്ടെങ്കിൽ അതെല്ലാം ആ തിരുമനസ്സിലെ അനുഗ്രഹം ഒന്നുകൊണ്ടു മാത്രമാണ്. തിരുമനസ്സിലെ അമോഘമായ വിവേകത്തിനും പ്രശാന്തമായ മനോധൈൎയ്യത്തിനും

തങ്ങൾ എത്രമാത്രം കടപ്പെട്ടിരിക്കുന്നു എന്നു ഈ രാജ്യത്തിലെ ലക്ഷോപലക്ഷം പ്രജകൾ അറിയുന്നില്ല. ഏതാദൃശയായ ഒരു മഹാമനസ്വിനി, ഒരു പരിപാവനാത്മാവു്, ഈ രാജ്യത്തിൻെറ ഭാഗധേയത്തെ നയിച്ചുകൊണ്ടുപോകുമ്പോൾ, അരിൻെറ ഭരണത്തിനു് യാതൊരുവിധത്തിലുള്ളവൈകല്യങ്ങളും സംഭവിക്കുന്നതല്ല; അതിലെ പ്രജാസഞ്ചയത്തിൻെറ ക്ഷേമത്തിനു ഹാനികരമായി യാതൊന്നും തന്നെ പ്രവത്തിക്കാൻ സാധിക്കുന്നതല്ല. ആ തിരുമനസ്സിലെ സന്നിധിയിൽ നാം അപ്പണം ചെയ്യുന്ന ഉപഹാരം അപരിമിതമായ രാജഭക്തിയും അചഞ്ചലമായ വിശ്വാസവും അക്ഷയമായ കൃതജ്ഞതയും ആയിരിക്കട്ടെ."

൧൧൦൮-ാമാണ്ടു നടന്ന ശ്രീമൂലം പ്രജാസഭയിലെ ഉപക്രമപ്രസംഗത്തിലും ദിവാൻജി അവർകൾ തിരുമേനിയെപ്പററി വളരെ ശ്ലാഘിച്ചു പറകയുണ്ടായി. അതു ഇപ്രകാരം ആയിരുന്നു:—

"..........................................................

......ഇത്രയുംകൊണ്ടു്, പ്രശാന്തരമണീയമായ തിരുവിതാംകൂറിനെയും അതിൻെറ ഭരണത്തെയും കുറിച്ചു നാം സ്ഥൂലമായ ഒരു വിമർശനം ചെയ്തുകഴിഞ്ഞു. "വൃത്തങ്ങൾ എത്രതന്നെ ചെറുതായിരുന്നാലും അവയ്ക്കു രൂപസമ്പൂണ്ണതയുണ്ടല്ലോ." അങ്ങനെയുള്ള സംപൂണ്ണത തിരുവിതാംകൂറിനും ഉണ്ടെന്നാണു നാം അഭിമാനപൂവ്വം വിചാരിച്ചുപോരുന്നതു്. വിവേകം, ധൈയ്യം, സൌജന്യം, സ്വപ്രജകളിൽ ഹൃദയംഗമമായ വാത്സല്യം ഈ വിശിഷ്ടഗുണങ്ങളെ പ്രസരിപ്പിച്ചുകൊണ്ടു നമ്മുടെ മഹാറാണി ഭരണകേന്ദ്രത്തിൽ അധിഷ്ഠിതയായിരിക്കുന്നു. തിരുമനസ്സിലെ മന്ത്രിയായ എനിക്കു് പ്രശാന്തമായ അതേജസ്സുതന്നെയാണു് സവ്വദാ നീതിധമ്മങ്ങളിലേയ്ക്കു മാഗ്ഗദ

ശകമായ പ്രദീപം. തിരുമനസ്സുകൊണ്ടു് ഭരിക്കുന്നതിനാൽ ഈ രാജ്യം അനുഗ്രഹീതമായിരിക്കുന്നു.”

കരുണാനിധിയായിരിക്കുന്ന ഈ തിരുമേനി ദീർഘായു രാരോഗ്യൈശ്വര്യങ്ങളോടുകൂടി വാണരുളുന്നതിനു ശ്രീപത്മനാഭൻ പ്രസാദിക്കുമാറാകട്ടെ.

—0*0—

# BOOKS BY THE SAME AUTHOR.

---

## ഇംഗ്ലീഷ് സ്കൂൾ.

| പ്രിപ്പാരട്ടറി ക്ലാസിലേക്ക്:— | രൂ. | ച. | കാ. |
|---|---|---|---|
| രാമയ്യൻദളവ. | 0 | 7 | 2 |
| തിരുവിതാംകൂർ ഭൂമിശാസ്ത്രം. | 0 | 7 | 2 |
| മദ്രാസ് ഭൂമിശാസ്ത്രം. | 0 | 6 | 0 |

## മലയാളം പള്ളിക്കൂടങ്ങളിൽ.

| 5-ാം ക്ലാസിലേക്ക്:— | | | |
|---|---|---|---|
| തിരുവിതാംകൂർ ചരിത്രം | 0 | 14 | 0 |
| **4-ാം ക്ലാസിലേക്ക്:—** | | | |
| തിരുവിതാംകൂർ ഭൂമിശാസ്ത്രം. | 0 | 7 | 2 |
| തിരുവിതാംകൂർ ചരിത്രകഥകൾ. | 0 | 7 | 0 |
| മദ്രാസ് ഭൂമിശാസ്ത്രം. | 0 | 6 | 0 |
| തിരുവിതാംകൂർ രാജ്യഭരണം. | 0 | 4 | 0 |
| **3-ാം ക്ലാസിലേക്ക്:—** | | | |
| ഭൂമിശാസ്ത്രം. | 0 | 4 | 0 |
| രാജ്യഭരണം. | 0 | 4 | 0 |
| **2-ാം ക്ലാസിലേക്ക്:—** | | | |
| ഭൂമിശാസ്ത്രം. | 0 | 3 | 9 |
| രാജ്യഭരണം. | 0 | 3 | 0 |

അപേക്ഷിക്കേണ്ടും മേൽവിലാസം:—

ആർ. ടി. പിള്ള,

ചാല—തിരുവനന്തപുരം.

—:*:—